# ഉമ്മാപർവ്വം

അതായത്

ദേവമാതൃസംക്ഷേപചരിത്രം.

(അർത്ഥത്തോടുകൂടിയത്.)




അർണ്ണോസ്
എന്ന വിശേഷനാമം ധരിക്കപ്പെട്ട
സത്യവൈദികശ്രേഷ്ഠനാൽ ഉണ്ടാക്കപ്പെട്ടത്.

തൃശ്ശിവപേരൂർ
ഭാരതവിലാസം അച്ചുക്കൂടത്തിൽ അച്ചടിച്ചത്.

+

സകലജ്ഞായ നമഃ



# ഉമ്മാപർവ്വം.

അതായത്

## ദേവമാതൃസംക്ഷേപചരിത്രം.

| ഉമ്മാപർവ്വം. | പൊരുൾ. |
| --- | --- |
| ൧. വർണ്ണ്യവർണ്ണ്യാശയതാ സമസ്തേശ്വരമാതാ- വർണ്ണവതാരനാഥ ദേവസുമറിയമെ! | ൧. പുണ്യങ്ങൾകൊണ്ടുള്ള ശോഭയോടുകൂടിയവളും സർവ്വേശ്വരൻെറ മാതാവും സമുദ്രനക്ഷത്രമായ നാഥയും ദേവമാതാവും ആയിരിക്കുന്ന മറിയമെ! |
| ൨. നിന്നുടെവർണ്ണനചൊൽവാൻ ചിന്തിച്ചുതുടങ്ങുമ്പോൾ – നിന്നുടെൻവശം വാക്കു പോരായെന്നുറന്നാം. | ൨. നിൻെറ സ്തുതി ചൊല്ലുവാൻ വിചാരിച്ചുതുടങ്ങുമ്പോൾ ഉടനെ വശം നിന്നുപോയി. വാക്കു മതിയാകയില്ലെന്നും നിശ്ചയം. |
| ൩. എന്നാലും തവ സ്തുതി വർണ്ണിപ്പാൻ മോഹിച്ചു ഞാൻ – എന്നാലുമാകുംവർണ്ണം ചൊല്ലിയാലല്ലാരാതാനാം. | ൩. എന്നാലും നിൻെറ സ്തുതി ചൊല്ലുവാൻ ഞാൻ മോഹിച്ചു, എന്നാൽ കഴിയുംവർണ്ണം ചൊല്ലിയാലും മതിയാകയില്ല. |
| ൪. നാവിന്മേൽ സുവാക്യങ്ങൾ നീതന്നെവരുത്തിയാൽ-നാവിന്മേൽ സ്തുതികടൽ കടപ്പാൻ വിധിയാകും. | ൪. നല്ല വാക്യങ്ങളെ നാവുമേൽ നീ തന്നെ വരുത്തിയാൽ സ്തുതികടൽ കടക്കുന്നതിന്നു ഇടയാകും. |
| ൫. ആദികാരണൻ വിശ്വമുണ്ടാക്കുമതിന്മുൻപെ- ആദികാസ്മഗോചരം നീ കന്യയായിരുന്നു. | ൫. എല്ലാററിന്നും കാരണമായ ദൈവം ലോകം ഉണ്ടാക്കുന്നതിന്നുമുമ്പെ ആദിയിൽ ചെയ്യാൻ തിരുമനസ്സായ വിഷയത്തിൽ നീ കന്യകയായിട്ടു ഉണ്ടാക്കപ്പെട്ടിരുന്നു. |
| ൬. അധികഗുണനാഥേ നീയാകണമെന്നുവച്ചു- അധികാരണങ്ങളും നിന്നുടെയിഷ്ടമൃഥാ. | ൬. അധികമായ നന്മയുടെ കടൽ നീ ആകുന്നതിന്നുവേണ്ടി ഏററിയ വരങ്ങളും നിൻെറ ഇഷ്ടംപോലെ (ദൈവം നിനക്കു തന്നു.) |

ഉമ്മാപവ്വം.

൧. കാരണം നിന്നുപ്രതി കാരുണ്യാലെകൊണ്ടു തദാ - കാരണനുടെ ദോഷാൽ രക്ഷിച്ചു നിന്നെദേവൻ.

൨. നിഷ്കള തവ ഛവി കന്തരം വരാതെയും-നിഷ്കളങ്കനൈർമ്മല്യം നിനക്കുവരുത്തിയോൻ.

൩. അചലശൃംഗം യഥാ മാനുഷരായുള്ളോരിൽ- അചല ഗുണാനചിതനുയർത്തി നിന്റെസ്ഥാനം.

൪. സുപർവ്വതത്തോടൊപ്പം നിന്നുടെഗുണനിധി - സുപർവ്വാഗുണോപരി ശോഭിച്ചുവിളങ്ങുന്നു.

൫. ജനനകാലെ ധർമ്മമാത്മാവിൽനിറഞ്ഞിട്ടു - ജനനായകക്കല്ലേ! പിന്നെയും വർദ്ധിച്ചിതു.

൬. ഗണനംകൂട്ടിക്കൊൾവാൻ വിഷമമുണ്ടുധർമ്മ- ഗണനൽഗുണമെല്ലാം ചിന്തിച്ചാലററം വരാ.

൭. ജനിതകാലേ തന്നെ മുഴുത്തുതവബോധം - ജനിതയായുള്ളപ്പോൾ ത്രൈലോക്യം പ്രസാദിച്ചു.

പൊരുൾ.

൧. നിന്നെപ്രതിയുള്ള(സ്നേഹം) കാരണമായിട്ടു കാരണവന്റെ ദോഷത്തിൽനിന്നു (അതായതു ഉത്ഭവദോഷത്തിൽനിന്നു) തമ്പുരാൻ നിന്നെ രക്ഷിച്ചു.

൨. കറയില്ലാതെയുള്ള നിന്റെ ശോഭക്കു അന്തരം വരാതെ കണ്ടു കറപ്പെടാത്ത ശുദ്ധത താൻ നിനക്കു വരുത്തി (തന്നു.)

൩. മാനുഷരായുള്ളവരിൽവച്ചു മലയുടെ മുകൾപോലെ ഇളക്കമില്ലാത്ത നന്മയായ ദൈവം നിന്റെ സ്ഥാനത്തെ ഏകത്തി.

൪. നിന്റെ പുണ്യത്തിന്റെ നിക്ഷേപം വലിയ മലയോടൊപ്പമാകുന്നു- മാലാഖമാരുടെ ഗുണങ്ങൾക്കു മീതെ പ്രകാശിച്ചു മിന്നുന്നു.

൫. ജനങ്ങളിൽ മാണിക്കമേ! നീ ഉത്ഭവിച്ച സമയത്തിൽ പുണ്യം ആത്മാവിൽ നിറഞ്ഞിട്ടു പിന്നെയും അതു വർദ്ധിച്ചു(വല്ലോ.)

൬. (നിന്നിലുള്ള) പുണ്യത്തിന്റെ കണക്കു കൂട്ടിക്കൊൾവാൻ പ്രയാസമുണ്ട്. നന്മയുടെ കണക്കെല്ലാം വിചാരിച്ചാൽ അററവുമില്ല.

൭. (നീ) ഉത്ഭവിച്ച സമയത്തിൽതന്നെ നിനക്കു ജ്ഞാനം മുഴുത്തു- ജനിക്കപ്പെട്ടു പ്രജ ആയപ്പോൾ സ്വർഗ്ഗം സന്തോഷിച്ചു.

ഉമ്മാപദ്യം

൰൪. വയസസ്ത്രിതീയവും കഴിഞ്ഞകാലത്തിങ്കൽ- വയസ്സ് പുത്രിപത്രാസ്വാധീനമാകുന്നേരം.

൰൫. ഉപരിഭാഗാപുക്കസാമോദന്നടക്കുമ്പോൾ- ഉപരിതമമാം സർവ്വേശാലയംപ്രാപിച്ചിട്ടു.

൰൬. പരമണ്ഡലത്തിങ്കൽ ധീശത്വാ ചെന്നാളുടൻ- പരമപരമായ ദേവനെച്ചേൎന്നനന്നായ്.

൰൭. ദേവാലയത്തിൽ ഭക്ത്യാസാദരം വസിക്കുന്നാൾ- ദേവാലയധനാള്ളിനിമ്മലകന്യയുമായ്.

൰൮. പരലോകവാസികളുന്നസംസർഗ്ഗമായി- പരലോചനത്തിലു മാഗ്രഹം ഭവിച്ചില്ല.

൰൯. പരമതപസ്സുകൾ ചിന്തിച്ചുകണ്ടാലതിൽ- പരമത്ഭുതം വരാനീശ്രേഷ്ഠയെല്ലാരിലും.

൨൰. സ്വാമിതൻഭക്തിനിത്യം മനസിപൂണ്ടുദേവം സ്വാമിതഗ്ഗുണംപ്രതി സ്നേഹിച്ചുവസിച്ചീടും.

൨൰൧. അതിനാദ്ദേവഭാനംവദ്ധിക്കും ക്ഷണംതോറും- അതിനായകധമ്മവഗ്ഗ്യുംബഹുവിധം.

പൊരുൾ

൰൪. മൂന്നുവയസ്സു തികഞ്ഞപ്രായത്തിൽ പക്ഷികളെന്ന്യ അതിന്റെ ചിറകു അതിന്നു സ്വാധീനമാകുന്നനേരത്തിൽ

൰൫. മേൽഭാഗത്തിൽ പാറുന്ന സന്തോഷമാംവണ്ണം നടക്കുന്നുപോലെ എടുക്കപ്പെട്ടവനായ സർവ്വേശ്വരൻതമ്പുരാന്റെ പള്ളിയിൽ ചെന്നിട്ടു.

൰൬. ഉടനെ ഹൃദയത്തിന്റെ ആശയാൽ ആകാശമോക്ഷത്തിൽനിന്നു ചെന്നു പരാപരവസ്തുവായ ദൈവത്തോടു നന്നായിട്ടുചേൎന്നു.

൰൭. ഭക്തിമയോട്ടുകൂടെ ദേവാലയത്തിൽ ബഹുമാനമായി പാൎക്കുന്നപ്പോൾ ദൈവത്തിന്റെ ലയമില്ലാത്ത സമ്പത്തുകളുടെ ഭണ്ഡാരം പരിശുദ്ധകന്യകയായ നീ ആയി.

൰൮. അന്നു മോക്ഷവാസികൾ അടുപ്പമായി അന്ന്യ കാൎയ്യങ്ങൾ ആഗ്രഹംഉണ്ടായില്ല.

൰൯. ഉന്നതമായ തപസ്സുകൾ വിചാരിച്ചുകണ്ടാൽ അതിൽപരം അത്ഭുതം വരികയില്ല-എല്ലാരിലും മുഖ്യപ്പെട്ടവൾ നീ ആയി.

൨൰. ദൈവത്തിന്റെമേൽ തനിക്കുള്ള ഏററിക്കപ്പെട്ട ഭക്തി ദിവസംപ്രതി മനസ്സിൽ കടന്നു തമ്പുരാനെ സ്നേഹിച്ചു പാൎത്തുവന്നു.

൨൰൧. അതിനാൽ ദൈവമനഗ്ഗുണം അധികമധികം വദ്ധിച്ചു ഏററവും ശ്രേഷ്ഠതപെട്ട ഓരോവക പുണ്യങ്ങളുടെ കൂട്ടവും പലവിധം വദ്ധിച്ചു.

ഉമ്മാപൎവ്വം

൰൧. ഉത്തരഗുണാശയനത്തരസൂനിന്ദയും– ഉത്തരസ്സ്യോട്ടു ദേവകല്പനശ്രവണവും.

൰൨. മനശ്ശുദ്ധിയുമഹങ്കാരഹീനവുംധൈര്യം– മനശ്ശാന്തവൃത്തിദേവേഛിതിയും പിന്നെ.

൰൩. സത്ഭാവസംപനിന്ദയുംക്രോധനരാഹിത്യവും– സത്ഭാവ ആത്മായത്തിൽ ധ്യാനവും നിൎമ്മോഹവും.

൰൪. ശമനയങ്ങൾദാന്തി നരകരിപുക്രിയ– ശമനംവരുത്തുന്ന സൽഗുണസമൂഹവും.

൰൫. വത്സരഭ്രമാമൊത ലീലകൂടാതെകണ്ട – വത്സരംപതിന്നാലുതികഞ്ഞശേഷം സൎവ്വം.

൰൬. ഭൎത്താവു വിധിച്ചപോൽ വിസ്മയപ്രത്യക്ഷമായ്– ഭൎത്താവു നിനക്കപ്പോൾ ഭവിച്ചു പുണ്യശ്രേഷ്ഠൻ.

൰൭. കിളുത്തുവടിയിയാൾക്കെല്ലാക്കം മാഹാത്മ്യത്താൽ– കിളുത്തുചെവിപൂൎവ്വമശ്രുതംകേട്ടനേരം.

൰൮. അന്യങ്ങളിവണ്ണമെ കഴിഞ്ഞൊരനന്തരം– അന്യങ്ങൾ ഗുണപൂൎണ്ണ ഭൂമിയിൽ വൎഷിപ്പാനായ്.

പൊരുൾ

൰൧. (അവ്വണ്ണം) ശ്രേഷ്ഠതപെട്ടപുണ്യത്തിന്മേലുള്ള ആശയാൽ വിശേഷമായ ലോകവെറുപ്പും ദൈവകല്പനകൾ എത്രയും നിമിഷമുള്ള കീഴ്വഴക്കവും.

൰൨. ഏറെയെവെടിപ്പും എളിമയും ഉറപ്പും മനസ്സു പുണ്യത്തോടുകൂടി പ്രവൎത്തിക്ക എന്നുള്ളതും, ദൈവാപേടിയും.

൰൩. അഹംഭാവത്തെ തനിക്കവെറുപ്പും കോപത്തെ ഉപേക്ഷയും സത്യവേദത്തിൽ ധ്യാനവും മോഹമില്ലായ്മയും.

൰൪. ശാന്തതയും നീതിയും വലിയ അടക്കവും നരകശത്രുവിന്റെ പ്രവൃത്തി ഒതുക്കംവരുത്തുന്ന പുണ്യങ്ങളുടെ പെരുപ്പവും ഉണ്ടായി.

൰൫. കുട്ടികളുടെ പ്രകൃതികൂട്ടത്തെ ഒരു വിനോദംകൂടാതെകണ്ടു പതിനാലുവയസ്സു മുഴുവനും തികഞ്ഞശേഷം സൎവ്വജ്ഞതയും.

൰൬. ഭരിക്കുന്ന ആൾ (ആയ ദൈവം) വിധിച്ചപോലെ വിസ്മയമുള്ളപ്രത്യക്ഷമായിട്ടു പുണ്യശ്രേഷ്ഠനായ ഭൎത്താവു നിനക്കുണ്ടായി.

൰൭. എല്ലാവൎക്കും അതിശയമായിട്ടു ഈയാൾക്കവടി കിളുത്തു മുമ്പിനാൽ പ്രതിജ്ഞചെയ്തതിനെ കേട്ടപ്പോൾ ചെവി തണുത്തു.

൰൮. ഈവണ്ണം കാലങ്ങൾ കഴിഞ്ഞതിന്റെ ശേഷം മേഘങ്ങൾ പൂൎണ്ണനാഥനെ ഭൂമിയിൽ പെയ്യുന്നതിന്നായിട്ടു.

| ഉണ്മാപദ്യം | പൊരുൾ |
|---|---|
| ൨൦. സുമനശ്ശ്രേയസ്സുകൾ നിറഞ്ഞതവസ്ഥലെ- സുമനസ്സുകളിൽവച്ചാദ്യതനൊരു ദൂതൻ. | ൨൦. സുന്ദരമായ സുകൃതങ്ങൾ നിറഞ്ഞ നിന്റെ സ്ഥലത്തിൽ മാലാഖമാരിൽ പ്രധാനമായ ഒരു മാലാഖ- |
| ൨൧. സകല, ലോകേശ്വരകല്പന നിമിത്തമായ്- സകളമാകും വണ്ണം നിന്നോടുവചിച്ചുവം. | ൨൧. സകല ലോകനാഥന്റെ കല്പനഹേതുവായിട്ട മധുരമുള്ള സ്വരത്തോടുകൂടെ ഇപ്രകാരം നിന്നോടു വചനിച്ചു- |
| ൨൨. സ്വസ്തി നിന്നോട് ദൈവസമ്പത്തു നിറഞ്ഞോളെ-സ്വസ്തിയഖിലേശ്വരസഹായന്നിനക്കുണ്ട്. | ൨൨. തമ്പുരാന്റെ നന്മനിറഞ്ഞവളേ! നിനക്കു സ്വസ്തി! കർത്താവിന്റെ സ്വസ്തി നിനക്കുസഹായമുണ്ട്. |
| ൨൩. ഗിരിഗോവതിൽ യഥാകന്യകകളിൽവരാ- ഗിരിഗോചരമറിയാഞ്ഞിട്ടുശങ്കിച്ചേറ്റം. | ൨൩. ഭൂമിയിൽ പർവ്വതം എന്നപോലെ കന്യാസ്ത്രീകളിൽ ശ്രേഷ്ഠതപ്പെട്ടവൾ (ആയ മാതാവു) ഈ വാക്കിന്റെ അർത്ഥം അറിയാഞ്ഞിട്ട ഏറ്റം ശങ്കിച്ചു. |
| ൨൪. മാനസ പരിഭ്രമം കണ്ടുടൻ ചൊന്നാനപ്പോൾ- മാനസയുക്ത ദൂതൻ ശങ്കിക്കവേണ്ട നാഥേ! | ൨൪. മനസ്സിന്റെ വിഷാദം കണ്ട ഉടനെ ആശ്രയിക്കപ്പെട്ട മാലാഖ അപ്പോൾ പറഞ്ഞു:— "രാജ്ഞിയെ! നീ ശങ്കിക്കേണ്ട". |
| ൨൫. തെളിഞ്ഞു ദേവമനസ്സഖിലേശ്വരന്നീ- തെളിഞ്ഞു ഗർഭംപൂണ്ടു പുത്രനെ പ്രസവിക്കും. | ൨൫. ദൈവതിരുമനസ്സു പ്രസാദിച്ചു സർവ്വേശ്വരനാൽ നീ തെളിഞ്ഞു ഗർഭമുണ്ടായി പുത്രനെ പ്രസവിക്കും. |
| ൨൬. ഈശോനാമധേയമായ് സുതനെ വിളിക്കണം- ഈശോ താരതരാജ്യേ വാണീടും സദാകാലം. | ൨൬. "ഈശോ" എന്ന പേരു പുത്രനെ വിളിക്കേണം. നിത്യരാജ്യത്തുങ്കൽ പ്രഭുവായിട്ട എന്നന്നേക്കും വാഴും. |
| ൨൭. ജനകസിംഹാസനമിയാൾക്കു ദേവന്നൽകും ജനകാര്യങ്ങൾക്കിയാളധിപൻവസിച്ചീടും. | ൨൭. ദാവീദിന്റെ സിംഹാസനം ഇയാൾക്കു ദൈവം നൽകും- ജനങ്ങളുടെ കാര്യങ്ങൾക്കിയാൾ അധിപനായി വസിക്കയും ചെയ്യും. |

ഉന്മാപവം

൧൮. ഇവനിപ്രകാരങ്ങൾ ചൊന്നുകേൾപ്പിച്ചശേഷം-ഇവനിരൂപിച്ചൊരുകന്യകയതൾ ചെയ്തു.

൧൯. നരസംസൎഗ്ഗമറിയാത്തവളാകുന്നുഞാൻ- നരസാം മോഹവൃത്യാ കന്യാഹീനം വേണ്ട.

൨൦. സമയമതിന്നു ഞാൻ കഴിച്ചു ബാല്യത്തിങ്കൽ സമയമുള്ള ഭാവമൊട്ടുമെയരുതല്ലോ.

൨൧. തനുജന്മത്തിൽദേവൻ ജനിപ്പാൻകല്പിക്കുമ്പോൾ തനുജന്മപിറന്നയെങ്ങനെ പിറക്കുന്നു.

൨൨. സത്വരമിതുകേട്ടു നിയോജ്യനണൎത്തിച്ചു- സത്വരഹിതകാൎയ്യമിതല്ല പുണ്യകന്യെ!

൨൩. സമസ്തപാലനൊരു കാൎയ്യമസാദ്ധ്യമല്ല- സമസ്തകന്യാവ്രത ജനനമിതുമല്ല.

൨൪. ഗൎഭമായതിൽ റൂഹാദക്കുദശാടെ വശാൽ- ഗൎഭമാന്ദേവൻ പുത്രൻ ജനിക്കും സംഗം വിനാ.

൨൫. നിൎവ്വംശന്ദേവനില്ല വശയെന്നു പേരുള്ള-നിൎവ്വശായേലീശ്വാ ഗൎഭിണീഷണ്മാസമായ്.

പൊരുൾ

൧൮. ഇവൻ (അതായതു മാലാഖ) ഇപ്രകാരം പറഞ്ഞുകേൾപ്പിച്ചശേഷം ഇതിന്മേൽ വിചാരിച്ചു കന്യാസ്ത്രീ അരുളിച്ചെയ്തു.

൧൯. പുരുഷരോടുള്ള സംസൎഗ്ഗം അറിയാത്തവൾ ഞാൻ ആകുന്നു- മോഹത്തിന്റെ തൊഴിൽകൊണ്ടു രസമില്ല, കന്യാവ്രതം കളകയും വേണ്ട.

൨൦. അതിന്നു ഞാൻ ചെറുപ്പപ്രായത്തിൽ പ്രതിജ്ഞ ചെയ്തു- സമയം പോലെയെന്നുള്ള ഭാവം ഒട്ടും പാടുള്ളതല്ലല്ലൊ?

൨൧. ശരീരജന്മത്തിൽ ദൈവം ജനിപ്പാൻ കല്പിക്കുമ്പോൾ- പിന്നെഎങ്ങിനെ ഇനിക്കു പുത്രനുണ്ടാകും.

൨൨. ഇതുകേട്ടു ഉടൻ മാലാഖ ഉണൎത്തിച്ചു- "ഇതു ഗുണമല്ലാത്ത കാൎയ്യമല്ല, പുണ്യകന്യെ!

൨൩. സൎവ്വത്തെയും പാലിക്കുന്നവന്നു ഒരു കാൎയ്യവും അസാദ്ധ്യമില്ല. കന്യാവ്രതത്തിന്നു അന്തരമുള്ള ജനനവുമിതല്ല.

൨൪. (നിന്റെ വയററിൽ) റൂഹാദക്കുദശായുടെ പ്രവൃത്തിയാലെ ഗൎഭമുണ്ടാകും. ഗൎഭമാകപ്പെടുന്ന തമ്പുരാന്റെ പുത്രൻ പുരുഷസംസൎഗ്ഗംകൂടാതെ ജനിക്കും.

൨൫. വശഹീനം തമ്പുരാനില്ല. മച്ചിയെന്നു പേരുള്ള വയസ്സു ചെന്ന ഏലീശ്വാ ഗൎഭിണിയായിട്ടു ആറുമാസമായി.

ഉണ്മാപവം

൰൩. രുചിരവാക്കുകേട്ടു
കന്യക ചൊന്നാളപ്പോൾ-
രുചിരഹിതയോഗ്യമി
ല്ലെന്നുഞാൻ കേട്ടിപ്പോൾ.

൰൪. ചൊല്ലിയകമലരി
ൽ സർവ്വേശചെടികേട്ടു-
ചൊല്ലിയ പോലെ നി
ന്റെ വചനംതികയട്ടെ.

൰൫. അന്നേരം പുണ്യ
വാന്മാർ സന്തോഷം പൂണ്ടു
ദേവൻ-
അന്നേരപ്പുകൾകേട്ടുകാ
രുണ്യംധരിച്ചീറാം.

൰൬. ജഗൽത്രാസനതി
ന്നനന്തസകലദോഷനാശം.
ജഗൽത്രാണവുംകേട്ടുവ
ചസാഭവിപ്പാറായ്.

൰൭. തന്നേരവാദംപുണ്യക
ന്യക കൊടുത്തപ്പോൾ-തദ
നശുദ്ധമാന റൂഹാദപ്ര
വൃത്തിയാൽ.

൰൮. അതിനിർമ്മലാസൃ
ജാനിർമ്മിതശരീരമായ്- അ
തിനിനചദാഭമാതാവിന്മേ
രവും.

൰൯. ഭവനം സർവ്വപാല
ദേവസിംഹാസനവും.
ഭവനാപൂർവ്വമിതു വിസ്മ
യമെന്ന വേണ്ടു.

൨൰. നാസ്ത്യാദ്യാഹാവാ
സർപ്പശ്രവണ നിമിത്തമാ
യ്-
നാസ്ത്യാദ്യാചാ പൃഥിവ്യാ
രനിഷ്ടംഭവിപ്പിച്ചു.

പൊരുൾ

൰൩. മനോഹരമായ (ഈ) വാക്കുകൾ കേട്ടപ്പോൾ കന്യാസ്ത്രീ ചൊല്ലി- പ്രിയത്തിന്നു യോഗ്യമില്ലെന്ന ഇപ്പോൾ ഞാൻകേട്ടു.

൰൪. തമ്പുരാന്റെ അടിയാട്ടി ഹൃദയത്തിൽ അനുസരിച്ചുചൊല്ലി- നീ ചൊല്ലിയപോലെ നിന്റെ വചനം തികയട്ടെ.

൰൫. അപ്പോൾ പുണ്യവാന്മാർസന്തോഷപ്പെട്ടു തമ്പുരാൻ അപേക്ഷകൾ കൈക്കൊണ്ടു ഏറ്റം അനുഗ്രഹം വച്ചു.

൰൬. ലോകഭയത്തിന്നു ഒടുക്കവും സകലദോഷങ്ങളുടെ നാശവും ഭൂമിക്കു രക്ഷയും ഈ അനുസരിച്ച വാക്കിനാൽ ഉണ്ടാവാറായി

൰൭. (അങ്ങിനെ) പുണ്യമുള്ള കന്യാസ്ത്രീ (മാതാവു) അനുവാദം കൊടുത്തതിന്റെശേഷം ശുദ്ധമാന റൂഹാദക്കുദശായുടെ പ്രവൃത്തിയാൽ.

൰൮. ഏററവും നിർമ്മലമായ ചോര കൊണ്ടു ശരീരം ഉണ്ടാക്കപ്പെട്ടു. അതിന്നു മാതാവിന്റെ വയറ സ്വർഗ്ഗമെന്നപ്പോലെ ശോഭയുള്ളതും.

൰൯. സർവ്വപരിപാലകന്റെ വീടും, ദൈവസിംഹാസനവും ആയി- അപൂർവ്വമായി ഇതു ഉണ്ടായതു വിസ്മയമെന്നേ പറയാവു.

൨൰. സ്ത്രീകളിൽ മുമ്പിലത്തെ സ്ത്രീയായ ഹാവാ സർപ്പത്തിന്റെ വാക്കു കേൾക്കകാരണം-സ്ത്രീയാൽ ആകാശത്തിന്നും ഭൂമിക്കും ദോഷംവരുത്തി.

ഉമ്മാപര്‍വ്വം.

൧൪. സന്നാഥ്യഖിലലോ
കകല്പന സമ്മതത്താ
ൽ- സന്താപ്തപജയത്തിൻ
കാരണമെന്നുവന്നു.

൧൫. സര്‍വ്വത്രവന്നനാശ
മൊഴിപ്പാൻനരജന-
സര്‍വ്വത്രജനനത്താൽ സ
മയമിതിദ്രുതം.

൧൬. സ്വജനദോഷത്രാ
ണതല്പരയായുള്ളവൾ-
സ്വജനയാഗ്രസര പ്രേ
ഷ്യനാംയോഹന്നാമന.

൧൭. അധീനപ്രസാദ
ത്തിൽ സ്ഥാപിപ്പാൻ നര
കത്തിൻ-
അധീനദാസ്യപൂന്തട
നെ യൊഴിപ്പാനും.

൧൮. കാന്താരമെഴുന്ന
ള്ളിയെലീശ്ബാവായെക്കാണ്മാ
ൻ-
കാന്താരപര്‍വ്വതവും കട
ന്ന സക്കറിയാ.

൧൯. ധാമപ്രവേശനം
ചെയ്യുത്തമപ്രശ്നങ്ങളും-
ധാമപ്രകാശം ദൃഷ്ട്വാ
തെളിഞ്ഞുവെല്ലാവരും.

൨൦. കുശലവാക്കശ്രു
ത്വാപുണ്യയാമെലീശ്ബവാ-
കുശലവര്‍ത്തമാനം ധ
രിച്ചനുഹായാലേ.

൨൧. സന്നാദമോട്ടതോ
ചൊല്ലിയാളെലീശ്ബവാ-
സന്നാദദോഷതോസ
മയം ഭവിച്ചപ്പോൾ.

പൊരുൾ.

൧൪. സ്ത്രീകളിൽ ഉത്തമമായവൾ സര്‍വ്വേശ്വരന്റെ കല്പനസമ്മതത്താൽ- ശത്രുവിനെ തോല്പിപ്പാൻകാരണമായി.

൧൫. മാനുഷവര്‍ഗ്ഗത്തിന് എല്ലായിടവും വന്ന നാശമൊഴിപ്പാൻ-ഇങ്ങനെ എല്ലാ മനുഷ്യരെയും രക്ഷിക്കുന്ന ജനനത്താൽ സമയമായി.

൧൬. തന്റെ ജനത്തിന്റെ ദോഷത്തിന്ന രക്ഷയുണ്ടാകുവാൻ താല്പര്യമുള്ളവൾ-തന്റെ പുത്രന്റെമുമ്പിൽ വഴി ആസ്ഥമാക്കുന്ന പരിചാരകനായ യോഹന്നാനെ.

൧൭. വരപ്രസാദത്തിൽ സ്ഥാപിപ്പാനും നരകപിശാചിന്റെ അടിമ(യിൽനിന്നു) ഒഴിപ്പാനും(ആയിട്ടു.)

൧൮. ഉടനെ എലീശ്വായെ കാണ്മാനായി ഭര്‍ത്താവോട്ടുകൂടിയവൾ (അതായതു ദേവമാതാവു) എഴുന്നെള്ളി-ദുര്‍ഘടവഴിയുള്ള മലയും കടന്നു സക്കറിയാ.

൧൯. എന്നാളിന്റെവീട്ടിൽ പ്രവേശിച്ചു നല്ലതായ സല്ക്കാരങ്ങളും ചെയ്തു. അപ്പോൾ ദേവമാതാവിന്റെ ശരീരത്തിന്റെ പ്രകാശംകണ്ടു എല്ലാവരും സന്തോഷിച്ചു.

൨൦. (ഇങ്ങിനെ) ആചാരവാക്കു കേട്ടപ്പോൾ പുണ്യസ്ത്രീയായ എലീശ്ബാ (ലോക)രക്ഷയുടെ വര്‍ത്തമാനം ദൈവമാതാവിന്റെ വെളിവാൽ ഗ്രഹിച്ചു.

൨൧. (അനന്തരം) നല്ല സന്തോഷത്തോട്ടുകൂടെ എലീശ്ബവാ പറഞ്ഞു-ഇപ്പോൾ ആദത്തിനാൽഉണ്ടായദോഷം നീങ്ങുവാൻ സമയം വന്നു.

## ഉണ്ടാപദ്യം.

൩൨. നാഥ്വാഥ്വാ! നീനി ൻപുത്രൻബഹ്വാശീർവ്വക്തൻതെന-നാഥ്വാഥ്വാ! ഭയാതഥാരോഷാന്ധതമങ്ങൾ നീങ്ങും.

൩൩. എന്നെക്കാണ്മതിന്നിപ്പോൾ വന്നുള്ള ചിത്രമഹോ.

എന്നക്കാൾ ഭാഗ്യംവരുമെന്നു ചിന്തിച്ചു ഞാനോ.

൩൪. സകല ചന്ദ്രനേക്കാൾ ശോഭിതപുണ്യനാഥാ!-

സകല നാഥ മാതാവെന്നുടെ ഗൃഹംപുക്കു.

൩൫. സ്വരമുൾപ്പൂക്ക നേരം പരമാനന്ദമോടു-സ്വരമുദരപ്രജയെന്നുള്ളിൽ ചാടിക്കൊണ്ടു.

൩൬. കുമാരവയോയുക്തനിർമ്മലസ്ത്രീണാംവരാ.

കുമാരാ ബലാ തരോ കന്യകാചൊന്നാളപ്പോൾ.

൩൭. സതാ മംഗലന്ദേവംഞാൻസ്തുതിക്കുന്നുമമ-

സതാമമിലോകനാലത്യന്തോത്സവംവുണ്ടു.

൩൮. തന്നുടെ ദാസിയുടെ സ്ഥാനമാത്രനുഗ്രഹം

തന്നുടെയവനുള്ള കൊണ്ടിട്ടുസർവ്വജനം.

൩൯. സുഭാഗ്യയുക്തഞാനെന്നെന്നെപ്പോഴും പറഞ്ഞീടും-സുഭാഗ്യശസ്സമമരുഷ്ഠൻതന്നമൂലം.

## പൊരുൾ.

൩൨. സ്ത്രീകളിൽ വാഴ്ത്തപ്പെട്ടവൾ നീ, നിന്റെ പുത്രൻ ഏറ്റവും ആശീർവ്വദിക്കപ്പെട്ടവൻ. അവനാൽ സ്ത്രീയെ! ശ്രേഷ്ഠയായിരിക്കുന്ന ശോഭയാൽ ദോഷത്തിന്റെ ഇരുൾ നീങ്ങും.

൩൩. ഓ! എന്നെ കാണുന്നതിന് ഈ വന്നത അത്ഭുതം! എന്നെക്കാൾ ഭാഗ്യം (നിനക്കു) വരുമെന്നു ഞാൻ വിചാരിച്ചു.

൩൪. പൂർണ്ണചന്ദ്രനേക്കാൾ ശോഭിക്കപ്പെട്ട പുണ്യരാജ്ഞി (ആയ ദേവമാതാവു) എന്റെ വീട്ടിൽ വന്നു.

൩൫. സ്വരം ഉള്ളിൽ കടന്നപ്പോൾ എത്രയും പ്രസാദത്തോടുകൂടെ എന്റെ വയറ്റിലെ ഉണ്ണി ഉള്ളിൽ ചാടിക്കൊണ്ട് (സന്തോഷിച്ചു).

൩൬. (ഇതിന്റെ ശേഷം) കുമാരവയസ്സുള്ളവളും സ്ത്രീകളിൽ വാഴ്ത്തപ്പെട്ടവളും ആയിരിക്കുന്ന പുത്രനോടുകൂടിയ കന്യക (ദേവമാതാവു) പറഞ്ഞു.

൩൭. സകല നന്മസ്വരൂപിയാകുന്ന ദൈവത്തെ ഞാൻ സ്തുതിക്കുന്നു. എന്റെ ജീവൻ ദൈവത്താൽ അധികമായ സന്തോഷംവുണ്ടു.

൩൮. ഉടയനാഥൻ തന്റെ അടിയാട്ടിയുടെ അവസ്ഥ സൂക്ഷിച്ചു അനുഗ്രഹം വച്ചു, ആയതുകൊണ്ട് എല്ലാജനങ്ങളും.

൩൯. ഞാൻ നല്ല ഭാഗ്യത്തോടുകൂടിയവൾ എന്ന എപ്പോഴും പറഞ്ഞുകൊള്ളും. ഏറ്റവും ഭാഗ്യമായ ശക്തിയുള്ളവനപ്പെട്ടവൻ ഇനിക്കു തന്നതു കാരണം.

| ഉമ്മാപവം. | പൊരുൾ. |
| --- | --- |
| ൨൦. തന്തിരുനാമംബഹു സ്തുതിഭാജനം നൂനം<br>തന്തിരുവുള്ളം തന്നെപ്പേടിയുള്ളവർകളെ. | ൨൦. തന്റെ തിരുനാമം ഏററിക്കപ്പെട്ട സ്തുതിക്ക പാത്രമാകപ്പെട്ടമെന്നു നിശ്ചയം, തന്റെ തിരുവുള്ളം തന്നെ ഭയപ്പെടുന്നവരെ— |
| ൨൧. പ്രതിജ്ഞാതംപോൽനിത്യമവരെ സഹായിപ്പാൻ—<br>പ്രതിജ്ഞചെയ്തു വ്യാജരഹിതസത്യവാദി | ൨൧. നിത്യം സഹായിപ്പാൻ പ്രതിജ്ഞചെയ്യപ്പെട്ടതുപോലെ, വ്യാജമില്ലാത്ത സത്യം പറയുന്നവൻപ്രതിജ്ഞ ചെയ്തു. |
| ൨൨. ചിത്തസമുന്നതിയെ ധരിച്ചോർകളെസ്വയ-ചിത്ത സദ്വേഷഞ്ചിതറിച്ചുസ്വകരബലം. | ൨൨. അഹങ്കാരമുള്ളവർകളെ തന്റെ മനോദ്വേഷത്തോടു കൂടുംവണ്ണം തന്റെ കയ്യുടെ ശക്തിയാൽ ചിതറിച്ചു. |
| ൨൩. അത്യർത്ഥംബലവാരെത്താഴ്ത്തിതാൻ നിസ്വന്മാർക്കു—<br>അത്യർത്ഥംനൽകിബഹു ശോഭിതമഹത്വവും. | ൨൩. അധിക ശക്തിമാന്മാരെ താൻ താഴ്ത്തി, ദാരിദ്ര്യമുള്ളവർക്ക് അധികമായ സമ്പത്തും ഏററവും ശോഭിക്കപ്പെട്ട മഹത്വവുംകൊടുത്തു. |
| ൨൪. ദാഹമുള്ളവർകൾക്ക സമ്പൂർണ്ണം വരുത്തിതാൻ-ദാഹമുള്ള സങ്കടമൊഴിപ്പാനുപായവും. | ൨൪. ദാഹമുള്ളവർക്ക താൻ സംപൂർണ്ണംവരുത്തി, ആഗ്രഹമുള്ള സങ്കടം തീർപ്പാൻ വഴിയുംകൊടുത്തു. |
| ൨൫. സമ്പന്നന്മാർക്കധനനീക്കിനരകത്തിൽ—<br>സർപ്പഗണങ്ങളോടു വസിപ്പാൻനിയോഗിച്ചു. | ൨൫. സമ്പന്നന്മാരുടെ ദ്രവ്യംനീക്കി നരകത്തിൽ സർപ്പങ്ങളോടുകൂടി വസിപ്പാൻ കല്പിച്ചു. |
| ൨൬. ഇഴ്ചപൂണ്ടിസ്രായേൽ ദാസനെത്തൃക്കണ്പാർത്തു.<br>ഇഴ്ചപോക്കിസ്വദയകാരുണ്യസ്മരണത്താൽ. | ൨൬. നിന്ദയിൽ ഉൾപ്പെട്ടിരുന്ന ഇസ്രായേൽ എന്ന അടിയാനെ തൃക്കണ്പാർത്തു തന്റെ കരുണയോടുകൂടിയ വിചാരത്താൽ നിന്ദപോക്കി. |
| ൨൭. പൂർവ്വമഹാബ്രാഹകുലത്തിൻഗുണത്തിനായ്-പൂർവ്വന്മാരോടു ദേവനരുളിച്ചെയ്തുപോലെ. | ൨൭. മഹാ ശോഭയോടുകൂടിയ അബ്രാഹം ബാവായുടെ കുലത്തിന്റെ ഗുണത്തിന്നായിട്ടു, ബാവാന്മാരോടു തമ്പുരാൻ അരുളിച്ചെയ്തുപോലെ. |

| ഉമ്മാപര്വ്വം | പൊരുൾ. |
| --- | --- |
| വ്യ. തന്നേസഖരിയാഗ്രഹത്തിൽ മൂന്നമാസം-തദ്നന്തരസന്തോഷ കന്യക വാസമെയ്തു. | വ്യ. അതിന്റെ ശേഷം സഖരിയായുടെ വീട്ടിൽ മൂന്നമാസം സന്തോഷത്തോടുകൂടെ കന്യാസ്ത്രീ പാൎത്തു. |
| ൻ. സലിലവാഹനതാൽവൃഷ്ട്യാബ്വു ദാനംകൊണ്ടു- സലിലതൎഷാവൃണപാടങ്ങൾതണുക്കുമ്പോൽ. | ൻ. വെള്ളത്തിന്നു ദാഹിച്ചുകിടക്കുന്ന പാടങ്ങൾ മേഘത്താൽ വീഴുന്ന മഴവെള്ളംകൊണ്ടു തണുക്കുന്ന പോലെ. |
| വ്വം. സുതനായക മാതാവിന്റെ സാന്നിദ്ധ്യത്താൽ-സുതനാം യോഹന്നാനന്റെ ജനനിക്കും. | വ്വം. രക്ഷിതാവായ പുത്രന്റെ മാതാവിന്റെ അടുപ്പത്താൽ, പുത്രനായ യോഹന്നാനും തന്റെ തള്ളക്കും. |
| വൃഫ. ബഹുലാനന്ദപൂൎണ്ണരുണ്ടായി മുഖ്യഗുണ-ബഹുലാഭവും ദേവദാനവും ബഹുവിധം. | വൃഫ. അധിക പൂൎണ്ണ ആനന്ദവും പ്രധാന ഗുണങ്ങളും അധിക ഫലപ്രാപ്തിയും ദൈവവരപ്രസാദവും പലപ്രകാരത്തിൽ ഉണ്ടായി. |
| വൃവ. തദാത്തമാണെ കന്യഗൎഭവും പ്രകാശിച്ചു- തദാത്തനാവസ്ഥയെ അറിയാഞ്ഞതിന്മൂലം. | വൃവ. ആ കാലത്തിൽ കന്യാസ്ത്രീയുടെ ഗൎഭം പ്രകാശിച്ചു, ആ പ്രവൃത്തിയുടെ അവസ്ഥ അറിയാഞ്ഞതിന്റെ കാരണം. |
| വൃന. ഭൎത്താവു ഖേദിച്ചേറ്റം നല്ലൊരു രാജ്യത്തിന്റെ-ഭൎത്താവു നഷ്ടമതു കണ്ടിട്ടു ദുഃഖിക്കുമ്പോൾ. | വൃന. ഭൎത്താവു (ആയ ഔസേപ്പു പിതാവു) ഏറ്റം ഖേദിച്ചു മോക്ഷത്തിന്റെ കൎത്താവു (ആയ ദൈവം)തങ്ങൾക്കു നഷ്ടം(വന്നു)യെന്നുകണ്ടു ദുഃഖിക്കുമ്പോൾ. |
| വൃൻ. പതിതയായാലുടൻ ഭാൎയ്യയെ ത്യജിപ്പാനും-പതിതാനകക്കാമ്പിലുറച്ചു രഹസ്യത്തിൽ. | വൃൻ. ഭ്രഷ്ടവന്നാലുടനെ ഭാൎയ്യയെ തള്ളിക്കളവാനും ഭൎത്താവായ താൻ രഹസ്യമായിട്ടു ഹൃദയത്തിൽ ഉറച്ചു. |
| വൃമ. ഭാവവികാരംകണ്ടു ഹേതുവും പുണ്യകന്യ- ഭാവവിസ്മയമ്പറഞ്ഞറിയിച്ചില്ലതാനും. | വൃമ. ഭാവത്തിന്റെ ഭേദവും അതിനുള്ള ഹേതുവും പുണ്യകന്യക കണ്ടു സംഭവിച്ച അത്ഭുതം പറഞ്ഞറിയിച്ചതുമില്ല. |

ഉപമാപർവ്വം.

൨൬. അഗസ്ത്യരുദ്രമദ്ധ്യനിശ്ചലാം നിഷ്ഠാം യഥാ- അഗസ്ത്യമീരയുധിയന്ത്രാം വളരുമ്പോൾ.

൨൭. അശോകാനവൃത്തി സ്വാശ്രയാം നിരൂപ്യസ്ത്രീണാം നാഥ- അശോകാനദൈവവിധേയമാനസമുറപ്പിച്ചു.

൨൮. ചിന്താപായത്തിൽദൈവം ശരണം പ്രാപിച്ചോൎക്ക- ചിന്താപാശപാസമുടൻ ഭവിക്കുമെന്നു സിദ്ധം.

൨൯. സ്വപ്നതൽകാനകന്യാചരിത്ര സാക്ഷിക്കപ്പോൾ- സ്വപ്നതാപതിയോടു ദിവ്യനാം ദൂതൻ ചൊന്നാൻ.

൩൦. അനൂനകങ്ങളുള്ള ദുഃഖങ്ങൾത്യജിച്ചാലും- അനൂനനവഭാൎയ്യ വിനയമറിഞ്ഞാലും.

൩൧. മാനസക്ലേശം വേണ്ട നിജജായയുടെ ബഹുമാനസംശയമില്ല റൂഹായാൽ ഗൎഭിത.

൩൨. പ്രസവഫലമീശോപേർകൊണ്ടു വിളിക്കണംപ്രസവത്തിനാൽവന്ന ദോഷങ്ങളിയാൾപോക്കും.

൩൩. സ്വപ്നത്തിൽനിന്നുപതി യുണൎന്നു മനസ്സിന്റെ-സ്വപ്നത്തിൽനിന്നു രക്ഷപെട്ടതെളിഞ്ഞുനന്നായ്.

പൊരുൾ.

൨൬. കടലിന്റെ നടുവിൽ പാറയായ പൎവ്വതം ഇളക്കമില്ലാതെനില്ക്കുന്നതുപോലെയും വായുവിന്റെ യുദ്ധത്തിൽ (അതായതു, കാറ്റടിക്കുന്നതിനാൽ) വൃക്ഷം കുറവുകൂടാതെ വളരുന്നപോലെയും.

൨൭. സ്ത്രീകളിൽ ഒന്നയാകപ്പെട്ട രാജ്ഞി കുറവില്ലാത്ത തന്റെ വ്യാപാരങ്ങൾ നിരൂപിച്ചിട്ട കുറ്റമില്ലാത്ത ദൈവവിധിയിങ്കൽ ശരണപ്പെട്ടു.

൨൮. മനോക്ലേശത്തിൽ ദൈവത്തിങ്കൽ ശരണപ്പെടുന്നവൎക്ക മനോതാപത്തിനുള്ള ആശ്വാസം കിട്ടുമെന്നു നിശ്ചയം.

൨൯. അപ്പോൾ തന്റെ കന്യകയുടെ കുറ്റമില്ലാത്ത നടപടിക്കു സാക്ഷിയായിട്ട സ്വപ്നത്തിൽവച്ചു ഭൎത്താവിനോട്ട മാലാഖ ചൊല്ലിയതായതു.

൩൦. സംഗതിയില്ലാതുള്ള ദുഃഖങ്ങൾ കളക, നിന്റെ ഭാൎയ്യ കുറ്റമില്ലാത്തവൾ ആകുന്നുയെന്നറിക.

൩൧. മനഃക്ലേശംവേണ്ട, നിന്റെ ഭാൎയ്യയുടെ ബഹുമാനത്തിന്നു സംശയമില്ല. ഈഗൎഭംറൂഹാദക്കുദശായാൽ ആകുന്നു.

൩൨. പ്രസവിക്കുന്ന പുത്രനെ ഈശോ എന്നു പേരുവിളിക്കണം. കന്നിയാൽ വന്ന ദോഷം ഇയ്യാൾ തീൎക്കും.

൩൩. ഭൎത്താവു സ്വപ്നത്തിൽനിന്നുണൎന്നു മനസ്സിന്റെ വിഷാദത്തിൽ നിന്നു രക്ഷപെട്ടു നല്ലവണ്ണം പ്രസാദിച്ചു.

ഉമ്മാപര്വ്വം.

൯൪. സഭാൎയ്യയോടു പിഴയിരന്നനമസ്കൃത്യാ - സഭാൎയ്യ നാരിമംഗിപതിയെ തോഷിപ്പിച്ചാൾ.

൯൫. നവമാസങ്ങൾ ഗതാ ഭൂമ്യാകാശങ്ങളിലും- നവമംഗല്യം ഭവിച്ചുദിപ്പാറായ കാലം.

൯൬. ഭൂലോകർ പടമൊപ്പുകൂടാതെ വസിക്കുന്നാൾ- ഭൂലോകനൃപോത്തമ കല്പനനിമിത്തമായ്.

൯൭. സന്നാഗരമാം ബെത്ത് ലെഹെമപോയി ജായാ ശത്രു-സന്നാഗരനാം സ്വകഭൎത്താവിനോടുകൂടെ.

൯൮. നിജജന്മഭൂതലെ യിരിപ്പാൻ സ്ഥലന്നോക്കി നിജജന്മിയാം സൎവ്വനാഥന്റെ അമ്മയുഴപ്പോൾ.

൯൯. സദനനാഗരത്തിലെങ്ങുമെ യൊഴിഞ്ഞില്ല- സദനവിഷയവുമവിടെ ഭവിച്ചുള്ളു.

൧൦൦. അധിഷ്ഠാനമുള്ളവക്കധിപന്മാരുടെ പ്രസ്ഥ- അധിഷ്ഠാനത്തി ലിടങ്കാണാഞ്ഞു ഗോഷ്ഠാനത്തിൽ.

൧൦൧. അയനസമീപത്തിൽവുകടെ നെത്ര ചിത്രം- അയനമൊന്നും മൂന്നമാസവും കഴിഞ്ഞിട്ടു.

പൊരുൾ.

൯൪. സ്തുതികൊണ്ടാട്ടം ചെയ്തു തന്റെ ഭാൎയ്യയുടെ പിഴയിരന്നു തന്റെ ശോഭകൊണ്ടു ശ്രേഷ്ഠയായി സ്ത്രീകളിൽ മാണിക്കരത്നമായവൾ (ആയ ദേവമാതാവു) ഭൎത്താവിനെ സന്തോഷിപ്പിച്ചു.

൯൫. ഒൻപതു മാസംകഴിഞ്ഞു ആകാശത്തിലും ഭൂമിയിലും പുതുനായ നന്മഉണ്ടായി ഉദിക്കാറായകാലം.

൯൬. മനുഷ്യർ സമാധാനമായിവസിക്കുന്ന നാളിൽ ഭൂമിയിൽ മഹാരാജാവിന്റെ കല്പന നിമിത്തമായിട്ടു.

൯൭. ഉത്തമനഗരിയായ ബെത്ത് ലെഹെമിൽ ശത്രുവായപിശാചിന്റെ വിഷമാകുന്ന (ദോഷം) ഇല്ലാത്ത തന്റെ ഭൎത്താവിനോടുകൂടെ ഭാൎയ്യ പോയി.

൯൮. തന്റെ ജന്മഭൂമിയിൽ ഇരിപ്പാൻ സ്ഥലംനോക്കി, അപ്പോൾതന്റെ സൃഷ്ടിതാവായ സൎവ്വനാഥന്റെ അമ്മയു.

൯൯. ആ നഗരിയിൽ പാൎപ്പാൻ എങ്ങും വീടുകിട്ടീല്ല. ദുഃഖത്തിന്റെ വിഷയമത്രെ അവിടെ ഉണ്ടായൊള്ളു.

൧൦൦. രാജാക്കന്മാരുടെ രാജാവിന്റെ മാതാവു കോട്ടയിൽ ഇടം കിട്ടാഞ്ഞതിനാൽ തൊഴുത്തിൽ (പാൎപ്പാൻ ചെന്നു)

൧൦൧. ഉടനെ പാതിരാത്രി അടുത്തപ്പോൾ എത്രയും അത്ഭുതമായിട്ടു അതിൽ കടന്നു. (ഇങ്ങനെ) ഒൻപതുമാസം കഴിഞ്ഞു(തിന്റെശേഷം)

| ഉത്താപവ്വം. | പൊരുൾ. |
|---|---|
| ൲൦൨. വല്ലഭൻസൎവ്വദൌമൻ ഔകസ്ത്യോസെന്നൃപൻ–വല്ലഭമോടു രോമാനഗരെ വാഴുന്നനാൾ. | ൲൦൨. ഭൂമി ഒക്കെല്ലാം കീഴ്പ്പെട്ട ഔകസ്ത്യോസ എന്ന രാജാവ വല്ലഭമോടെ രോമ്മാനഗരിയിൽ വാഴുന്ന നാളിൽ. |
| ൲൦൩. ചതുസ്സമുദ്രയുക്തധരണി ഭവിച്ചിട്ടു– ചതുസ്സഹസ്രംനവ ശതമൻപതും കാലം. | ൲൦൩. നാലു കടലോടുകൂടിയ ഭൂമി ഉണ്ടായിട്ടു നാലായിരത്തി തൊള്ളായിരത്തി അൻപതു കാലവും. |
| ൲൦൪. ആയിരം രണ്ടു ജലപ്രളയം ഭൂതാവൎഷം–ആയിരണ്ടു ശതവും തൊണ്ണൂറമൂന്നും രോമാ. | ൲൦൪. വെള്ളപ്രളയ മുണ്ടായതിന്റെ രണ്ടായിരത്തി ഇരുനൂറ്റി തൊണ്ണൂറ്റിമൂന്നാം രോമാ. |
| ൲൦൫. നഗരം ഭവിച്ചിട്ടു എഴുനൂറ്റമ്പതും– നഗരത്തിൽതരുപുഷ്പ ഫലങ്ങളുണ്ടായാറെ. | ൲൦൫. കോട്ടയുണ്ടായിട്ടു എഴുനൂറ്റമ്പത വൎഷവും (നാട്ടിൽ) വൃക്ഷങ്ങൾക്കു പുഷ്പഫലങ്ങൾ ഉണ്ടായ(സമയവും ആയ)പ്പോൾ. |
| ൲൦൬. ഇരുപത്തഞ്ചാന്തിന്നു ധനുവാംമാസത്തിങ്കൽ–ഇരുപാരിന്നുമൂലകാരണൻസമസ്താദി. | ൲൦൬. ധനുവമാസം ഇരുപത്തഞ്ചാംതീയതി രണ്ടുലോകത്തിന്നും സമസ്തവസ്തുക്കൾക്കും ആദികാരണൻ. |
| ൲൦൭. സൂൎയ്യാഭാപളുങ്കിനെ കടക്കുമെന്നപോലെ– സൂൎയ്യാഭാ നാട്യൻമാതൃഉദരാൽ നിൎഗ്ഗമിച്ചു. | ൲൦൭. ആദിത്യന്റെ കതിര പളുങ്കിനെ കടക്കുമെന്നപോലെ സൂൎയ്യനെക്കാൾ ശോഭയുള്ള തമ്പുരാൻ മാതാവിന്റെ വയറ്റിൽനിന്ന പിറന്നു. |
| ൲൦൮. തമിസ്രാമദ്ധ്യമാൎദ്ധം ഗമിച്ചിരുന്നനേരം. തമിസ്രാന്തകൻ ബാലൻ സഭാദയെ ശോഭിപ്പിച്ചു. | ൲൦൮. ഇരുട്ടുള്ള പാതിരാത്രി ചെന്നസമയത്തിൽ ഇരുട്ടിനെ നശിപ്പിക്കുന്ന ഉണ്ണി തന്റെ ശോഭയെ പ്രകാശിപ്പിച്ചു. |

ഉത്തമപദ്യം.

൧൭. സ്വജപുത്രപവാക്യമനുസാരാതൃപ്തൈഃ—
സ്വജപനായ നരജാതനൊടുണർത്തിച്ചു.

൧൮. കാരുണ്യഭാവം കാട്ടി പരസകലോത്മരൂപ—
കാരുണ്യമയാൽപരംസ്വമുഖംശോഭിപ്പിച്ചു.

൧൯. വേദന്യായം പോലെട്ടാംദിവസെ ലോകപ്രതി—
വേദനയെന്നാകിലും കഴിഞ്ഞുവരാഗീസ്സം.

൨൦. ഉപരിഷ്ഠമാംലോകരക്ഷകനായമൂലം—
ഉപരികല്പനപോലീശോനാമമുംവച്ചാർ.

൨൧. തദാകണ്ടൊരുതാരംമൂന്നഗ്ര രാജാക്കന്മാർ—തദാകാരമെത്ത നോക്കി ജ്യോതിഷശാസ്ത്രജ്ഞന്മാർ.

൨൨. സുതാരശോഭാംദൃഷ്ട്വാവിസ്മിതചിത്താത്താട്ടം—
സുതാരത്യ നരാജ്യശ്രേഷ്ഠതാം ജ്ഞാതപാതസ്യ.

൨൩. മാർഗ്ഗാരംഭത്തിന്നായുവഗ്രഹ്യങ്ങൾകൂട്ടി— മാർഗ്ഗനാനാ വൈഷമ്യം ലംഘിച്ചുവേഗത്തൊടും.

൨൪. ക്ഷിതിയുടയവനെ കാട്ടുവാൻ ചെറിയൊരു ക്ഷിതിമുടമെൽ താരമുറച്ചുരാജാക്കളും.

പൊരുൾ.

൧൭. പ്രാർത്ഥിച്ചിട്ടുള്ള തന്റെ വാക്കു മനസ്സിന്റെ ഉത്തമരുചാരത്തൊടുകൂടെ—നല്ല ഉടയനും മാനുഷനുമായ ആളിനെ ഉണർത്തിച്ചു.

൧൮. സുന്ദരരൂപനായിരിക്കുന്ന ഉണ്ണി കരുണയുടെ ഭാവംകാട്ടി-സൂര്യശോഭയെക്കാൾഏററവും തന്റെമുഖം ശോഭിപ്പിച്ചു.

൧൯. വേദ ന്യായത്തിന്നൊത്തവണ്ണം എട്ടാംദിവസം ലോകത്തെപ്രതി—വേദന(യുള്ളത) എങ്കിലും വരാഗീസ്സം കഴിച്ചു.

൨൦. നാശിക്കപ്പെട്ട ലോകത്തെ രക്ഷിക്കുന്നവനായതു കാരണത്താൽ—ആകാശകല്പനപോലെ ഈശോ എന്നപേരുംഇട്ടു.

൨൧. അപ്പോൾ മൂന്നു മുഖ്യപ്പെട്ട രാജാക്കന്മാർ ഒരു നക്ഷത്രംകണ്ടു—ആയതിനെ ഗണിതശാസ്ത്രത്തിന്നു മുഖ്യന്മാരായ അവർസൂക്ഷിച്ചു.

൨൨. നക്ഷത്രത്തിന്റെ വലിയ ശോഭകണ്ടു മനസ്സിൽവിസ്മയിച്ചുപുത്രന്റെ മുടിവില്ലാത്ത രാജത്വം അറിഞ്ഞിട്ടു അവന്റെ.

൨൩. അന്വേഷണത്തിന്നു ഉടങ്ങുവാൻ കാഴ്ചകൾകൂട്ടി— പലവിധം വൈഷമ്യമുള്ള വഴി വേഗത്തിൽ കടന്നു.

൨൪. ഭൂമിയുടെ ഉടയനാഥനെ കാട്ടുവാൻ ചെറിയൊരു ഭവനത്തിന്റെ മീതെ നക്ഷത്രംനിന്നു അപ്പോൾ രാജാക്കളും.

| ഉമ്മാപൎവം | പൊരുൾ |
| --- | --- |
| ൧൨൬. അന്തരാലയത്തിങ്കൽവന്ദിച്ചു മിശിഹായെ- അന്തരാമോദത്തോടു തിരുക്കാഴ്ചയുംവച്ചു. | ൧൨൬. ആ ആലയത്തിന്നുള്ളിൽവച്ചു മിശിഹായെ വന്ദിച്ചു-ഉള്ളിലെസന്തോഷത്തോടുകൂടെ തിരുക്കാഴ്ചയും വച്ചു. |
| ൧൨൭. സ്വൎണ്ണയാവനസന്നകന്ദുരുക്കളിവമൂന്നും- സ്വൎണ്ണയകനന്നരനഖിലേശനമിതി. | ൧൨൭. പൊന്നും കുന്തുരുക്കം മൂറും എന്ന ഈ മൂന്നും- രാജാവും മാനുഷനും ദൈവവും എന്നിപ്രകാരം (അൎത്ഥം ആകുന്നു.) |
| ൧൨൮. വസതിനാല്പതുടൻകഴിഞ്ഞശേഷം,ദേവ-വസതിപുക്കകന്യ സപുത്രനോടുകൂടെ. | ൧൨൮. നാല്പതുരാത്രി കഴിഞ്ഞതിന്റെശേഷം ദേവാലയത്തിൽ-ഉമ്മാതന്റെ പുത്രനോടുകൂടെപോയി. |
| ൧൨൯. അൎഹണയായിട്ടിപ്പോൾ ദൈവേച്ഛവരുത്തുവാൻ- അൎഹനന്ദനനേയും മാതാവുകാഴ്ചവച്ചാൾ. | ൧൨൯. അപ്പോൾ ദൈവേഷ്ടം വരുത്തുവാൻ-മാന്യനായ പുത്രനേയും പൂജയായിട്ടു ഉമ്മാ കാഴ്ചവച്ചു. |
| ൧൩൦. അനവരതന്നിന്നാൽ ജനിതപുത്രനെന്നിൽ-അനവനാവനിയെ രക്ഷിപ്പാൻനരനായി. | ൧൩൦. അനാദിയിൽനിന്നാല്ജനിക്കപ്പെട്ട പുത്രൻ-രക്ഷയില്ലാത്ത ഭൂമിയെ രക്ഷിപ്പാൻ എന്നിൽ മാനുഷനായി. |
| ൧൩൧. അനുകമ്പയോടിനിക്കയാളെത്തന്നെപോലെ അനുകരിപ്പാനിപ്പോളയാളെത്തരുന്നുഞാൻ. | ൧൩൧. മനഗുണമായിട്ടു ഇനിക്കൊരുത്താളെ തന്നെപോലെ-പകരമായിട്ടു ഇപ്പോൾ അയ്യാളെ ഞാൻ തരുന്നു. |
| ൧൩൨. നന്ദനനെക്കാൾ ശ്രേയസ്സില്ലല്ലൊ പുത്രനാലാ- നന്ദനംവരണമെസമ്മേശ!യെന്നുംചൊന്നാൾ. | ൧൩൨. പുത്രനെക്കാൾ യശസ്സു ഇല്ലല്ലൊ-പുത്രനാൽ സന്തോഷംവരണമെ ശെമ്യൂരാമെ! എന്നുംചൊല്ലി. |
| ൧൩൩. കരദ്വയത്തോടിതിവന്ദിച്ചു മുഖ്യപ്രസൂ-കരളുവങ്ങൾരണ്ടുകൊടുത്തു വിധിപോലെ. | ൧൩൩. ഇപ്രകാരം മധുരവാക്കൊടുകൂടെ മഹിമപ്പെട്ട മാതാവു വന്ദിച്ചു-മൎയ്യാദപ്രകാരം രണ്ടു പ്രാവിനേയും കൊടുത്തു. |

### ഉമ്മാപാട്ടും.

൧൩൩. സമാഗമസ്യാഗംചെയ്തു ശെമഎൻമഹായാലെ—
സമാഗമനം പാർത്തുബാലനെക്കണ്ടുനരം.

൧൩൪. അവനത്യന്തമുത്തുപൂണ്ടുടനരചെയ്തു—
അവനനാഥനെ ഞാൻ കണ്ടപ്പോൾ പൂർണ്ണംവന്നു.

൧൩൫. കളങ്കം ബാലനിവനായിട്ടും ദുഷ്ടരുടെ—
കളങ്ക വിഷയവുമെന്നമ്മയോടു ചൊന്നാൻ.

൧൩൬. ഇവനാൽ ദുഃഖാസി നീ കൊള്ളുവാൻ യോഗംവരും—
ഇവനാനാവാർത്തകൾദീർഘമറിയിച്ചാൻ.

൧൩൭. ഉദിതമൊക്കയുമ്മാമനസ്സിൽ സംഗ്രഹിച്ചാൾ—ഉദിതചിന്തം ദേവ വിധിയിലുറപ്പിച്ചാൾ.

൧൩൮. ശ്രുതാവസ്ഥകൾ കേട്ടു ഹേറോദേശെന്നൃപൻ.
ശ്രുതാപമാനത്തോടു ബാലനെക്കൊൽവാനോക്കി.

൧൩൯. ഇതരധർമ്മാവം കന്യയോടഖിലേശൻ—
ഇതരാജാമാനെയും സൂക്ഷിപ്പാനറിയിച്ചു.

### പൊരുൾ.

൧൩൩. എത്രയും ശുദ്ധമാകപ്പെട്ട ശെമയോൻ— മഹാദിക്കശയാലെ ഉണ്ടായ (ദൈവപുത്രന്റെ) വരവിനെനോക്കി ഉണ്ണിയെ കണ്ടപ്പോൾ.

൧൩൪. അയാൾ ഏററിക്കപ്പെട്ട സന്തോഷം പൂണ്ടു ഉടനെ അരുളിച്ചെയ്തു രക്ഷാനാഥനെ ഞാൻ കണ്ടപ്പോൾ തൃപ്തിവന്നു.

൧൩൫. ഈ ഉണ്ണി ദുഷ്ടരുടെ (തിന്മ തിരിച്ചറിയപ്പെടുവാൻ) ലക്ഷണവും— നിന്ദയുടെ വിഷയവും ആയിരിക്കുമെന്ന അമ്മയോടു ചൊല്ലി.

൧൩൬. ഇവനാൽ വ്യാകുലവാൾ നീ ഏല്പാൻ സംഗതിവരും—ഇപ്രകാരം പല വർത്തമാനങ്ങൾ ദീർഘദർശനമായി അറിയിച്ചു.

൧൩൭. പറഞ്ഞതൊക്കെ ഉമ്മാ മനസ്സിൽ സംഗ്രഹിച്ചു—ഉദിക്കപ്പെട്ട മനസ്സു ദൈവവിധിയിൽ ഉറപ്പിച്ചു (അതായത പറയപ്പെട്ട കാര്യങ്ങൾ ദൈവതിരുമനസ്സുപോലെ ആകട്ടെ എന്നുറച്ചു.)

൧൩൮. ഈ കഴിഞ്ഞ വൃത്താന്തം ഹേറോദേശെന്ന രാജാവകേട്ടു—ഉണ്ടായ അപമാനത്തോടുകൂടെ ഉണ്ണിയെ കൊല്ലുവാൻനോക്കി.

൧൩൯. ഈ അന്യായമായ ഭാവവും രാജശോഭയുള്ളവനെ— സൂക്ഷിപ്പാനം സർവ്വേശ്വരൻ കന്യാസ്ത്രീ ഉമ്മായോടറിയിച്ചു.

### ഉന്മാപര്വ്വം

൫൦. സതാപരമുണ്മാ കന്യാ യൌസേപ്പും ബാലനൊടു—സതാപരരക്ഷാൎത്ഥം പരദേശത്തിൽ വാണിപ്പാൎത്താർ.

൫൧. ത്രസഭയേന കൊണ്ടു മൂവാണ്ടു വാസമെയ്യ്—ത്രാസം തീൎന്നു ദുഷ്ടൻ ഹേറോദേശ്ശരിച്ചപ്പോൾ.

൫൨. അനന്തരം വരാതെയും സൎവ്വേശ കല്പനയാൽ—അനന്തരനക്കൂലന നസ്രസിലവർ വാണു.

൫൩. വളരുമുണ്ണിയുടെ പ്രഭയുമാശ്ചൎയ്യവും—വളരുമുണ്ണിയുടെ സൽഗ്ഗുണം കാണുമെന്നോൎക്കം.

൫൪. ജനകിഭക്തിയോടും സന്തോഷത്തോടും പുണ്യ—ജന കിരീടമായപുത്രനെ ശുശ്രൂഷിക്കാം.

൫൫. തരണിശോഭയാലെ നയനാനൃഫാധൎമ്മ—തര നിൎമ്മലപ്രിയാശോഭിച്ച കന്യാപുത്രൻ.

൫൬. സന്നിധ്യാലോകംകൊണ്ടു സൽഗ്ഗുണങ്ങളുടെ—സാന്നിധ്യാപൂൎണ്ണം വന്നു സ്വാത്മാവിൽ സന്തോഷവും.

൫൭. ഹായനം പന്ത്രണ്ടു തികഞ്ഞു കാലെ ദോഷ— ഹായനം യഥാ ദേഹിച്ചീടുന്ന മിശിഹാതാൻ.

### പൊരുൾ.

൫൦. ഉടനെ കന്യാസ്ത്രീ ഉമ്മായും യൌസേപ്പും ഉണ്ണിയുടെ പ്രാണരക്ഷക്കുവേണ്ടി പരദേശത്തിൽ വാണിപാൎത്തു.

൫൧. ആ ഭയം കാരണത്താൽ മൂന്നാണ്ടുതാമസിച്ച ആ ദുഷ്ട ഹേറോദേശ മരിച്ചപ്പോൾ ആ ഭയവും തീൎന്നു.

൫൨. സൎവ്വേശ്വരന്റെ കല്പനയാൽ അന്തരം വരാതെ കണ്ടു— ഉള്ളിലെ ആശ്വാസത്തോടുകൂടി നസ്രായിൽ അവരപാൎത്തു.

൫൩. കാണുന്നവൎക്ക വളരുന്ന ഉണ്ണിയുടെ പ്രഭയും ആശ്ചൎയ്യവും— ഉണ്ണിയുടെ സൽഗ്ഗുണവും വളൎന്നു (വരികയായി)

൫൪. മാതാവ ഭക്തിയോടും സന്തോഷത്തോടുംകൂടി പുണ്യാത്മാക്കളുടെ മുടിയായ പുത്രനെ ശുശ്രൂഷിക്കും.

൫൫. സൂൎയ്യന്റെ ശോഭയാലെ കണ്ണു പ്രകാശിക്കുന്നപോലെ കന്യാസ്ത്രീ ഏറ്റം പുണ്യമുള്ളവളായിട്ടും പരിശുദ്ധസ്നേഹത്തോടുകൂടിയും ശോഭിച്ചു (പുത്രന്റെ)

൫൬. സന്നിധിയിലുള്ള കാഴ്ചയാലെ സൽഗ്ഗുണങ്ങളുടെ നിക്ഷേപം കൊണ്ടു പൂൎത്തിയും തന്റെ ആത്മാവിൽ സന്തോഷവും വന്നു.

൫൭. പന്ത്രണ്ടു വൎഷം തികഞ്ഞ സമയത്തിൽ ദോഷത്തെ ദഹിപ്പിക്കുന്ന തീജ്വാലപോലെയുള്ള മിശിഹാതാൻ.

### ഉമ്മാപർവ്വം.

൧൪൮. സ്വജനകന്റെ തിരുമുൻപിലാരാധിപ്പാനായ്—സ്വജനത്തോടും ജനകിയോടും കൂടപ്പോയാൻ.

൧൪൯. സകലേശന്റെ മുൻപിലുകുമ്പിട്ടു പോയശേഷം— സകലേന്ദുവേക്കാളും ശോഭിത പുണ്യകന്യ.

൧൫൦. സ്വാത്മജാന്വേഷണത്തെയ്യു കണ്ടതുമില്ലതു— സ്വാത്മജാധിലം കൊണ്ടു മാതാവു പീഡിച്ചേററം.

൧൫൧. ജീവനാംശങ്ങളിൽ നിന്നകലും ദുഃഖംപോലെ— ജീവനാ സ്വാമിതന്നെ കാണാഞ്ഞു ദുഃഖിച്ചമ്മാ.

൧൫൨. വാസരത്രയം കഴിഞ്ഞാന്തരെ ദേവാലയവാസരന്നാദീപ്സിത പുത്രനെയമ്മ കണ്ടു.

൧൫൩. സുതാപാന്തവും വന്ന താപത്തിൽ വൃഷ്ട്യായഥാ— സുതാപാരാഭാനിധി തുഷ്ടിയെ യുദിപ്പിച്ചു.

൧൫൪. അരുണശോഭയാലെ ദിവസം ഭവിക്കുമ്പോൾ— അരുണ ശോകകനാമ്മയെത്തെളിയിച്ചു.

൧൫൫. തന്റെപതിനെട്ടുവത്സരം സുതനുമായ്— തന്നസത്തോടു കന്യകാ വസിച്ചുനാൾ.

### പൊരുൾ.

൧൪൮. തന്റെ പിതാവിന്റെ തിരുമുമ്പിൽ ആരാധിപ്പാനായി തന്റെ ശേഷക്കാരോടും മാതാവോടുംകൂടെ പോയി

൧൪൯. സകലേശന്റെ മുമ്പിൽ കുമ്പിട്ടുപോയതിന്റെ ശേഷം—പൂർണ്ണചന്ദ്രനേക്കാളും ശോഭിക്കപ്പെട്ട പുണ്യകന്യക.

൧൫൦. തന്റെ മകനെ അന്വേഷിച്ചാറെ അവിടെ കണ്ടതുമില്ല—അതിനാൽ മാതാവ തന്റെ ഉള്ളിലുണ്ടായ വ്യാകുലംകൊണ്ടു ഏററം ദുഃഖിച്ചു.

൧൫൧. ശരീരത്തിൽനിന്നു ജീവൻ പോകുമ്പോളുള്ള ദുഃഖംപോലെ—പ്രാണനാഥനായ തന്നെ കാണാഞ്ഞു ഉമ്മാ സങ്കടപ്പെട്ടു.

൧൫൨. മൂന്നുദിവസം കഴിഞ്ഞശേഷം ദേവാലയത്തിൽ—പാക്കുന്ന (തായി) മാണിക്കത്തേക്കാൾ ആഗ്രഹിക്കപ്പെട്ട പുത്രനെ അമ്മ കണ്ടു.

൧൫൩. ഉഷ്ണത്തിൽ വർഷംപോലെ അധികദുഃഖത്തിന്നു ഒടുക്കംവന്നു പുത്രന്റെ കരകാണാത്ത വിശേഷ(മായ) ശോഭ സന്തോഷം തോന്നിച്ചു.

൧൫൪. സൂര്യന്റെ ശോഭയാൽ പകൽ ഉണ്ടാകുന്നപോലെ—സൂര്യനു ശോഭകൊടുക്കുന്നവൻ അമ്മയെ പ്രസാദിപ്പിച്ചു.

൧൫൫. അതിന്റെശേഷം പതിനെട്ടുവത്സരം പുത്രനോടുകൂടെ— ആ സന്തോഷത്തോടുകൂടി കന്യാസ്ത്രീ പാക്കുന്ന നാളുകളിൽ.

**ഉമ്മാപദ്യം.**

൪൰൪. മധുരവാക്കുകേൾക്കകാരണമതിനുടെ– മധുരസത്താൽ വൈപരീത്യദാഹവുമൊഴിഞ്ഞീടും.

൪൰൫. സമയമിതികഴിഞ്ഞനന്തരരക്ഷിതാവും– സമയമൊട്ടപിതൃകല്പനയെല്ലാത്തപോലെ.

൪൰൬. ലോകരക്ഷാർത്ഥംപുറപ്പെട്ടതാൻതന്റെ കൃപാ–ലോകരശ്മിയാൽ സത്യവേദത്തെ പ്രകാശിപ്പാൻ.

൪൰൭. പുരസ്സരാൽ മാമ്മോദീസാ കൈക്കൊണ്ടു ബെതനിയ– പുരസ്ഥിതീരത്തിൽ മാർയോഹന്നാന്റെ കയ്യാൽ.

൪൰൮. ജനകീ പുത്രൻ കയ്യാൽ മാമ്മോദീസായുമുങ്ങി– ജനകിൽബിഷംപോവാൻ പുത്രനും ശ്രമിക്കുമ്പോൾ.

൪൰൯. മധുപൻ പുഷ്പമനുസരിക്കുമ്പോൾ പുത്രൻവാക്– മധുപാനാഗ്രഹത്താലനുഗമിക്കുമമ്മാ.

൫൰. സൂര്യദേശകപുഷ്പം സൂര്യനെ നോക്കും യഥാ– സൂര്യശ്രേഷ്ഠമുഖം കണ്ടുസന്തോഷിച്ചീടും.

൫൰൧. ഉത്തരമായസ്ഥാനം കല്ലിനവർത്തിക്കുമ്പോൾ– ഉത്തര സൂതമനസ്സനുവർത്തിക്കുമമ്മ.

**പൊരുൾ.**

൪൰൪. മധുരവാക്കു കേൾക്ക മൂലം ഇവാൽ (അതിന്റെ) തേൻപോലെയുള്ള രസത്താൽ വിശപ്പും ദാഹവും തീരും.

൪൰൫. ഇപ്രകാരം കാലംകഴിഞ്ഞു മൈദ്ര്യരക്ഷിതാവും– അപ്പോൾ ബാവായുടെ കല്പനയെല്ലാത്തപോലെ.

൪൰൬. താൻ ലോകരക്ഷക്കായിട്ടു പുറപ്പെട്ടു. തന്റെ കൃപയുള്ള ദർശനത്തിന്റെ പ്രകാശത്താൽ സത്യവേദത്തെ പ്രകാശിപ്പിപ്പാൻ.

൪൰൭. ബെത്തനിയ നഗരിയിലുള്ള നദിയിൽ മാർ യോഹന്നാന്റെ കയ്യാൽ മുമ്പിൽ മാമ്മോദീസാ കൈക്കൊണ്ടു.

൪൰൮. മാതാവു പുത്രന്റെ കയ്യാൽ മാമ്മോദീസായും മുങ്ങി. ജനങ്ങളുടെ ദോഷംപോവാൻ പുത്രനും ശ്രമിക്കുമ്പോൾ.

൪൰൯. തേനീച്ച പുഷ്പത്തോടുകൂടി സഞ്ചരിക്കുന്നപോലെ– തേൻ കുടിപ്പാനെന്നപോലെയുള്ള ആഗ്രഹത്താൽ അമ്മ പുത്രനെനോക്കി പിന്തുടർന്നു.

൫൰. സൂര്യകാന്തപുഷ്പം സൂര്യനെ നോക്കുമ്പോലെ– സകലജ്ഞനായിരിക്കുന്ന ഈശോയുടെ മുഖം കണ്ടു സന്തോഷിച്ചുവന്നു.

൫൰൧. വടക്കുനോക്കി എന്നുള്ള ഇരിമ്പുകാന്തക്കല്ലു–വടക്കോട്ടുകൂടി നില്ക്കുന്നപോലെ എത്രയും നല്ല പുത്രന്റെ മനസ്സിന്നു ഉമ്മാ പിഞ്ചെന്നിരുന്നു.

| ഉമ്മാപറ്റ്വം | പൊരുൾ |
| --- | --- |
| ഫവെ. കത്ഥനനാമമായ ഗ്ലീലായാൽ നഗരിയിൽ- കത്ഥനമോദത്തൊട്ടു പെൺകെട്ടു കഴിയുമ്പോൾ. | ഫവെ. 'കതഥന' എന്നു നാമമുള്ള ഗ്ലീലായുടെ നഗരിയിൽ സ്തുതിക്കപ്പെട്ട സന്തോഷത്തോടെ പെണ്ണുകെട്ടു കഴിക്കുമ്പോൾ. |
| ഫനെ. കല്യാണാലയനായ മിശിഹാ മാത്രാസഹ- കല്യാണത്തിന്നുകൂടി വിവാഹപുണ്യം ചെയ്യാൻ. | ഫനെ. ലയമില്ലാത്ത ഭാഗ്യവാനായ മിശിഹായും മാതാവും- കല്യാണത്തിന്നു കൂടി വിവാഹം പുണ്യപ്പെടുത്തുവാൻ (പോയി). |
| ഫരെ്. മധുരസമധു വൊട്ടങ്ങിയവിടത്തിൽ- മധുരചിത്തകന്യാ കണ്ടിട്ടു പുത്രനോട്ടു. | ഫരെ്. അവിടെ മുന്തിരിങ്ങാച്ചാറായ് ഒട്ടങ്ങി- അതു ദയസംഭാവമുള്ള കന്യക കണ്ടു പുത്രനോട. |
| ഫരൈ. കല്പിച്ചു പുത്രൻ വാരി വിശിഷ്ടമധുവാക്കി- കല്പിച്ചു വിളമ്പിച്ചു ആശ്ചര്യപാനരസം. | ഫരൈ. കല്പിച്ചു പുത്രൻ വെള്ളം വിശേഷമായ വീഞ്ഞാക്കി- പറഞ്ഞു വിളമ്പിച്ചു അത്ഭുതമായ കുടിനീരം. |
| ഫരൗ. പുതുമഴ്ഗ്രഹപതി കണ്ടനുഗ്രഹം കൊണ്ടു- പുതുമഴയാൽ ഭൂമിയെന്നപോൽ തെളിഞ്ഞഹൊ. | ഫരൗ. പ്രത്യക്ഷം വീട്ടുകാരൻ കണ്ടു- പുതുമഴയാൽ ഭൂമി (തെളിയുന്നു) എന്നപോലെ അനുഗ്രഹത്താൽ തെളിഞ്ഞു. |
| ഫരൊ. ഭർത്താവുമന്നേരം ഭുവനത്രയത്തിന്നു_ഭർത്താവു മിശിഹായെസ്സേവിപ്പാനുറച്ചിതു. | ഫരൊ. അപ്പോൾ ഭർത്താവായ (മണവാളൻ) മൂന്നു ലോകത്തിന്നും- അധിപനായ മിശിഹായെ സേവിപ്പാൻ ഉറച്ചു. |
| ഫവ്യ. ആദ്യന്തഹീനദേവൻ സ്വവിസ്മയങ്ങളുടെ- ആദ്യന്തമ്മയുടെ യിഛയാലായിട്ടു കാട്ടി. | ഫവ്യ. ആദിയറുതിയില്ലാത്ത തമ്പുരാൻ തന്റെ വിസ്മയങ്ങളുടെ- ഈ തുടക്കം തന്റെ അമ്മയുടെ ഇഷ്ടത്തിന്നായിട്ടു കാണിച്ചു. |
| ഫരൻ. അവനിജ്ഞാനത്തിന്നു രക്ഷിതാവതും ചെയ്യും- അവനിർമ്മല കന്യാബുദ്ധിയിൽ സംഗ്രഹിക്കും. | ഫരൻ. ലോകത്തിന്റെ അറിവിന്നായിട്ടു രക്ഷനാഥൻ അരുളിച്ചെയ്തു എന്നവകളെ- നിർമ്മലകന്യക ബുദ്ധിയിൽ സംഗ്രഹിച്ചുവന്നു. |

| ഉമ്മാപദ്യം | പൊരുൾ |
|---|---|
| ൯൰൮. മാനസഖേദം വേണ്ട പിതൃകല്പിതമല്ലൊ- മാനസംവർത്തതൊട്ട മരണമിനിക്കുണ്ട. | ൯൰൮. മനദുഃഖം വേണ്ട, ബാവായുടെ കല്പനയാകുന്നല്ലൊ?- മാനഹീനത്തൊട്ടുകൂടെ ഇനിക്കു മരണമുണ്ട. |
| ൯൰൯. പ്രസൂതിജനങ്ങളെല്ലാം മാനുഷജന്മത്തിന്റെ- പ്രസൂതിന്നതിൻഫലമൊക്കയുമിതിപോകും. | ൯൰൯. മാനുഷജന്മത്തിന്റെ മാതാവ് (ആയ ഹാവാ)തിന്ന ഫലത്തിനാലുള്ള- അതിവേദനകളെല്ലാം ഇതിനാൽ പോകും. |
| ൱. വിഷമമിനിദുഃക്കറമാകിലുംദോഷത്തിന്റെ വിഷമതിനെത്തീർപ്പാനുപായമൊന്നുയുള്ളു. | ൱. ഇനിദുഃക്കാറം വിഷമമാകുന്നയെങ്കിലും ദോഷത്തിന്റെ-ആ വിഷം തീർപ്പാൻ ഉപായം ഒന്നുയുള്ളു. |
| ൱൧. എനുടലിന്റെ ദുഃഖസങ്കടം നിനക്കാകും- എന്നുടൻചിന്തിക്കുമ്പോൾ മമാധി വർദ്ധിക്കുന്നു. | ൱൧. എന്റെ ശരീരത്തിന്റെ ദുഃഖവും സങ്കടവും നിനക്കുണ്ടാകും- എന്നുള്ളതിനെ ഞാൻ വിചാരിക്കുമ്പോൾ എന്റെ ആധി വർദ്ധിക്കുന്നു. |
| ൱൨. ക്ഷ്മാതൻ നാശം പോവാനിനക്കാശയുണ്ട ക്ഷ്മാതിന വില്ല്യാരതതിനെ വരുത്തുവാൻ. | ൱൨. ഭൂമിയുടെ നാശം പോകുവാൻ നിനക്കും ആശയുണ്ട- ശരീരത്തിൽ ക്ഷമയെട്ടത്ത അതിനെ വരുത്തുവാൻ. |
| ൱൩. എന്നെ സ്വസ്ഥിശുദ്ധമമ മാതാവെ! യയച്ചാലും- എന്നെ സ്വധർമ്മകാര്യ്യേ നിനക്കുമംശമാവു. | ൱൩. എത്രയും സ്നേഹിക്കപ്പെട്ട എന്റെ മാതാവെ! എന്നെ അയച്ചാലും- സ്വധർമ്മമായ കാര്യത്തിൽ എങ്കിലെ നിനക്കും പങ്കൊള്ളു. |
| ൱൪. മഹസാ മൂന്നാന്നാളിലുയിർത്തുനിന്നെക്കണ്ട മഹസാപൂർണ്ണം വരുത്തീട്ടവാൻ നാരിമണെ! | ൱൪. പ്രതാപത്തൊട്ടുകൂടെ മൂന്നാന്നാളിൽ ഉയിർത്ത നിന്നെക്കണ്ട- സ്ത്രീകളിൽ മാണിക്കമെ! എത്രയും സംപൂർണ്ണം നിനക്ക ഞാൻ വരുത്തും. |
| ൱൫. പ്രസൂനം മഹോഷ്ണത്താൽ തളരുമെന്നപോലെ- പ്രസൂനന്ദനനുടെ വാക്കിനാൽ വാടിക്കൊണ്ട. | ൱൫. വലിയ ഉഷ്ണത്താൽ പുഷ്പം തളരും എന്നപോലെ-മാതാവ പുത്രന്റെ വാക്കിനാൽ വാടിക്കൊണ്ട. |

| ഉമ്മാപർവ്വം | പൊരുൾ |
| --- | --- |
| ൧൯൬. ഉത്തരം പറയാതെ നിന്നവളല്പനേരം–ഉത്തരപ്രമാണമെന്നോർത്തുടനരചെയ്യാൾ. | ൧൯൬. ഉത്തരം പറയാതെ അവൾ അല്പനേരം നിന്നു– മേൽനിന്നുള്ള കല്പന എന്നു ഓർത്ത ഉടനെ അരുളിച്ചെയ്തു. |
| ൧൯൭. ഉള്ളതിൽ സുഖനാശമിതിനാലെന്നാകിലും–ഉള്ളതിൽ ദുഃഖാവഹമിതെന്നു വരികിലും. | ൧൯൭. ഇതിനാൽ ഹൃദയത്തിൽ സുഖമില്ലയെന്നു വരികിലും– ഉള്ളിൽ ഇത വ്യാകുലം വരുത്തുന്നു എങ്കിലും. |
| ൧൯൮. മമാത്മജൻറപുണ്യദേഹേ ദുഃഖങ്ങളെല്ലാം മമാത്മാവിനെ യതിക്രമിക്കുമെന്നാകിലും. | ൧൯൮. എന്റെ മകന്റെ പുണ്യശരീരത്തിലെ ദുഃഖങ്ങളെല്ലാം–എന്റെ ആത്മാവിനെ സങ്കടപ്പെടുത്തുമെന്നാകിലും– |
| ൧൯൯. സ്വാമിതൻകാരുണ്യത്തെക്കാട്ടുവാൻ കല്പിക്കുന്ന– സ്വാമിതൻ തിരുമനസ്സാകട്ടെ മനസ്സത. | ൧൯൯. തന്റെ അളവില്ലാത്ത കാരുണ്യത്തെ കാട്ടുവാൻ കല്പിക്കുന്ന തമ്പുരാന്റെ തിരുമനസ്സുപോലെ ആകട്ടെ (ഇനിക്കും) മനസ്സത. |
| ൨൦൦. ഇവ തികെച്ചിട്ടുടൻ ദുർദ്ദിനവഹാമേഘ–ഇവ തിരുമുഖത്തിലക്ഷികൾ വർഷിച്ചേററം. | ൨൦൦. ഇപ്രകാരം തികച്ചു ഉടൻ ദുർദ്ദിനത്തെ പ്രാപിക്കുന്ന മേഘം– പോലെ തിരുമുഖത്തിലെ കണ്ണുകൾ ഏററം കണ്ണുനീരൊലിച്ചു. |
| ൨൦൧. പുഷ്കരമുഖിയുടെയാത്മാവു കണ്ണിൽനിന്നു– പുഷ്കര ധാരകളിലൊഴുകുമെന്നു തോന്നും. | ൨൦൧. താമരപ്പൂപോലെ മുഖവടിവുള്ളവളുടെ ആത്മാവ കണ്ണിൽനിന്നു– കണ്ണുനീരോടുകൂടി ഒഴുകുമെന്നു തോന്നും. |
| ൨൦൨. സ്വജാതരക്ഷാർത്ഥമായാത്മജൻ പോയനേരം– സ്വജാതനോടുകൂടെ വേർപെട്ടുസുഖമെല്ലാം. | ൨൦൨. തന്റെ കുലത്തിന്റെ രക്ഷക്കുവേണ്ടി.പുത്രൻ പോയ സമയത്തിൽ തന്റെ പുത്രനോടുകൂടെ സുഖമെല്ലാം വേർപിരിഞ്ഞു. |
| ൨൦൩. വാസരദ്വയപുത്രദുഃഖങ്ങൾ ദിവ്യദൂതൻ– വാസരഹസിപുണ്യകന്യയോടറിയിച്ചു. | ൨൦൩. രണ്ടാം ദിവസത്തിൽ പുത്രന്റെ ദുഃഖങ്ങൾ ദൈവദൂതൻ– രഹസ്യവാസത്തിൽ പുണ്യകന്യകയോട അറിയിച്ചു. |

ഉത്ഥാപവ്വം.

൧൪. തനുജനാടെപീഡനിന്ദയുമാക്ഷേപവും–
തനുജമുള്ള ദുഃഖമൊക്കയും മാതാവിന്റെ.

൧൫. തനുവില്ലൊണ്ടപോലെ ക്രൂരത്തെ ക്ഷമിപ്പിച്ചു.
തനുവല്ലാത്തഖേദമിതെന്നെപറയേണ്ടു.

൧൬. അതലം പ്രശംസിപ്പാൻ വചനവശംപോരാ– അതലദുഃഖാംബുധൌ
വീണെന്നെ ചൊല്ലിക്കൂട.

൧൭. വിധാനം തനയന ദുഷ്ടരേല്പിക്കുന്നേ–
വിധാനന്ദനനുടെ ക്ഷമയുംകേട്ടനേരം.

൧൮. പുറപ്പെട്ടടനമ്മായക്കാലം സുതനാട–
പുറപ്പാടയ്യോ! ബഹുഖേദരോലോകമയ്യോ.

൧൯. ചോരനെന്നതുപോലെ മരിപ്പാൻയാത്രയായി – ചോരനൽതിരുമേനി
സർവ്വാംഗമൊലിക്കുന്നു.

൨൦. ക്ഷതജന്നദിയഥാ ഭൂമിയിലൊഴുകുന്നു.
ക്ഷതജഘന്യമില്ല ഖേദദാലോകമയ്യോ!

൨൧. പ്രാണരഹിതയാകുംദുഃഖമഹതാ ഹകണ്ടാൽ–
പ്രാണരഞ്ജിതകന്യാ സകല വരശക്ത്യാ.

പൊരുൾ.

൧൪. പുത്രന്റെ പീഡയും നിന്ദയും ആക്ഷേപവും– ദേഹത്തിൽ സംഭവിച്ചതായ ദുഃഖമൊക്കയും മാതാവിന്റെ.

൧൫. ദേഹത്തിൽ കൊണ്ടപോലെ ദുഃഖത്തെ ക്ഷമിപ്പിച്ചു– വല്ലരെയുള്ള വ്യാകുലം ഇതെന്നെ പറയേണ്ടു.

൧൬. അതിനെ മതിയാകുംവണ്ണം പറവാൻ വാഗ്‌വൈഭവവും പോരാ– ആഴമുള്ള ദുഃഖസമുദ്രത്തിൽ വീണെന്നെ ചൊല്ലിക്കൂട.

൧൭. ദുഷ്ടന്മാർ പുത്രനെ ചട്ടമാക്കുന്ന വിധിയുടെ പ്രകാരവും– പുത്രന്റെ ക്ഷമയും കേട്ടസമയത്തിൽ.

൧൮. ഉടനെ അമ്മപുറപ്പെട്ടു–അപ്പോൾ പുത്രന്റെ പുറപ്പാട അയ്യോ! എറ്റവും ഖേദംവരുത്തുന്ന കാഴ്ചയാകുന്നു അയ്യോ!

൧൯. കള്ളനെപ്പോലെ മരിപ്പാൻ യാത്രയായി– അഴകായ തിരുശരീരംസർവ്വാംഗം ചോര ഒലിക്കുന്നു.

൨൦. നദിപോലെ ചോര ഭൂമിയിലൊഴുകുന്നു. മുറിവുകൾക്ക അവസാനമില്ലാ അയ്യോ! ഖേദം വരുത്തുന്ന കാഴ്ചയാകുന്നു.

൨൧. ദുഃഖത്തിന്റെ പെരുപ്പംകണ്ടാൽ ജീവൻ പിരിഞ്ഞുപോകും– സർവ്വവല്ലഭനായിരിക്കുന്ന (ദൈവത്തിന്റെ ശക്തിയാലെ കന്യാസ്ത്രി ജീവൻ പിരിയാതെ.)

ഉമ്മാപഴ്വം.

വ. ൧൨. നിന്നുതന്നാത്മജനെക്കണ്ടു ദുഃഖിച്ചകണ്ണിൽ- നിന്നു തണ്ണീറാറിൽ. കടൽവാത്തിതി ചൊന്നാൾവന്നു.

വ. ൧൩. കൊല്ലുവിനെന്നെയെന്നാൽ· ഞാൻ മരിച്ചിടാംവിട്ടു.

കൊല്ലുവിൻ, ഉണ്ണായ്യൊന്നില്ലാതനയനെ.

വ. ൧൪. എന്നാൽ ഞാൻ മരിക്കിലുന്നികത്തുകൂടാ വിധി-എന്നാൽഞാൻ ലോകകാൎയ്യം സാധിപ്പാൻ പോരായല്ലൊ.

വ. ൧൫. തരികൾക്കൊരുദയയില്ലയൊയിയാളുടെ-

തരികളൊരു ദുഷ്ടകൎമ്മില്ലല്ലൊദേവ.

വ. ൧൬. സ്വതമമേശ സ്വതയെത്രനീ വലയുന്നു-

സ്വതമനസ്സിങ്കൽ സ്വൎഗ്ഗ്ഗങ്ങനെ മറഞ്ഞു നീ.

വ. ൧൭. ആത്മജ! മമാത്മജ!! കാരണമിതിനെന്തു?-

ആത്മജമായ പ്രിയന്നിനക്ക് നാശമായൊ.

വ. ൧൮. ചെറിയവനെരിപുദുഷ്ടരാൽ നിന്നെരക്ഷി

ച്ചേറിയദുഷ്ടന്മതാൽകൊല്ലിപ്പാൻവിധിച്ചിതൊ.

വ. ൧൯. ഇതിന്നു സമദുഃഖാകണ്ടവർ ലോകേയുണ്ടൊ-ഇതിന്നുമുമ്പിൽ മമ പുത്രനിൽപ്രത്യക്ഷമൊ.

ചൊരുൾ.

വ. ൧൨. നിന്നുതന്റെ പുത്രനെ കണ്ടു ദുഃഖിച്ച കണ്ണിൽനിന്നു കണ്ണുനീർ കടൽപോലെ ഒഴുകി ഇപ്രകാരം ചൊല്ലിവന്നു.

വ. ൧൩. എന്നെ കൊല്ലുവിൻ! എന്നാൽ ഞാൻ മരിക്കാം- നന്മനിറയപ്പെട്ട കറയില്ലാത്ത പുത്രനെ വിടുക.

വ. ൧൪. എന്നാൽ ഞാൻ മരിച്ചാലും കല്പന തികയപ്പെടുകയില്ല- എന്നാൽ ലോക(രക്ഷയുടെ)കാൎയ്യം സാധിപ്പാനും ഞാൻപോരായല്ലൊ.

വ. ൧൫. ശത്രുക്കൾക്ക ഇയ്യാളുടെ മേൽ ഒരു ദയയും ഇല്ലയൊ- ഇയ്യാളുടെ പക്കൽ ഒരു ദുഷ്ടപ്രവൃത്തിയും ഇല്ലല്ലൊ തമ്പുരാനെ!

വ. ൧൬. മകനെ! എന്റെ തമ്പുരാന്റെ പുത്രാ! നീ എത്ര വലയുന്നു- സ്വൎഗ്ഗനെ! വലിയ ഇരുട്ടിൽ നീ എങ്ങിനെ മറഞ്ഞു.

വ. ൧൭. മകനെ! എന്റെ മകനെ!! ഇതിന്നു എന്തുകാരണം? നിന്നിൽ ഉണ്ടായ പ്രിയം നിനക്ക നാശമായൊ?

വ. ൧൮. ചെറുപ്രായത്തിൽ ശത്രുവിന്റെ കഠിനകൎമ്മത്തിൽനിന്നു നിന്നെ രക്ഷിച്ചു- ഏറിയ ദുഷ്ടന്മതാൽ കൊല്ലിപ്പാൻ ഈവണ്ണം വിധിച്ചൊ?

വ. ൧൯. ഇതിന്നു ശരിയായ ദുഃഖം കണ്ടവർ പരലോകത്തിൽ ഉണ്ടൊ? ഇതിന്നുമുമ്പിൽ എന്റെ പുത്രനിൽ കണ്ടിട്ടുണ്ടൊ?

| ഉമ്മാപദ്യം | പൊരുൾ |
| --- | --- |
| വ.വ൦. അരികെസരിക<br>ളെനിങ്ങൾ മെതനയനെൻറ<br>അരികെനിന്നു ചൊല്ലി<br>യോശാനയാരാന്നാളിൽ. | വ.വ൦. ശത്രുക്കളെ എന്റെ പുത്രന്റെ അരികെ നിങ്ങൾ നിന്നുകൊണ്ടു ആരാണ്ടാൾ ഓശാനചൊല്ലി. |
| വ.വ൦. ആകുലംവരുത്തു<br>വാൻ കാരണമെന്തായി<br>പ്പോൾ– ആകുലനാശാലി<br>തിക്രുദ്ധിപ്പാൻമൂലമെന്തു? | വ.വ൦. ദുഃഖം വരുത്തുവാൻ ഇപ്പോൾ എന്തു കാരണമായി– അയ്യോ! കഷ്ടത്തോടെ നശിപ്പാൻ തക്കവണ്ണം ഇപ്രകാരം കോപിപ്പാൻ കാരണമെന്തു? |
| വ.വ൦. സുത! മരിപ്പാൻ<br>കൂടെവിധിവരണമെ–<br>സുതമൃത്യുശാപൂർണ്ണം മമ<br>കല്പിക്കണമെ. | വ.വ൦. മകനെ! കൂടെ മരിപ്പാൻ ഇനിക്കു കല്പന ഉണ്ടാകേണമെ! എത്രയും അധികം താല്പര്യം ഇനിക്കു കല്പിക്കേണമെ! |
| വ.വ൦. താപസഹായ<br>ന്മാരല്ലൂരയുമന്തസ്സാപാ–<br>താപസവരതവസഹാ<br>യം ഭവാന്യഹം. | വ.വ൦. ദുഃഖത്തിൽ തുണകരനാവരാൽ മനോദുഃഖം കാരയും– മുഖ്യതാപസനെ! ഞാൻ നിന്റെ സഹായമുള്ളവളായി ഇരിക്കട്ടെ. |
| വ.വ൦. ജീവിക്ക മമ നാ<br>ശാൽ ജീവാശപാസനമമ–<br>ജീവിക്കാനുനിയല്ലോജീ<br>വനീമരിച്ചോർക്കും. | വ.വ൦. എന്റെ ജീവൻ ആശപാസമായവനെ! ഞാൻ മരിക്കുന്നതുവരെ നീ ജീവിക്ക. പ്രാണികൾക്കു ജീവനം മരിച്ചവർക്കു ജീവിപ്പിക്കുന്ന ഔഷധവും നീയല്ലോ ആകുന്നു. |
| വ.വ൦. തദനുചോരകൊ<br>ണ്ടു ചുവന്നമാർഗ്ഗന്നാകി–<br>തദനുഗമിച്ചവൾ പുത്ര<br>സമീപെനിന്നാൾ. | വ.വ൦. അതിന്റെശേഷം ചോരകൊണ്ടു ചുവന്നവഴിയെ നോക്കി അവൾ നടന്നു ഉടനെ പുത്രന്റെ അരികിൽ വന്നുനിന്നു. |
| വ.വ൦. ജനനിഖില ര<br>ക്ഷാചമ്മയെമറക്കാതെ–<br>ജനനിയൊടു ചൊന്നാ<br>ൻ സദയംകരിശിങ്കൽ. | വ.വ൦. സകല ജനത്തിന്റെയും പരിപാലകൻ അമ്മയെ മറക്കാതെ ദയയോടുകൂടെ അമ്മയോടു ചൊല്ലി കുരിശിന്മേൽ– |
| വ.വ൦. നിന്നുടയവൻതാ<br>നീ നിനക്കാത്മജനിവൻ.<br>നിന്നുടെ മാതാപിതാ<br>യെന്നു യോഹന്നാനോടും. | വ.വ൦. നിന്നു ഉടയനാഥൻ "സ്ത്രീയെ! ഇതാ നിനക്കു ഇവൻമകനാകുന്നു" യോഹന്നാനോടു "ഇതാ നിന്റെ മാതാവു" എന്നും. |

ഉപമാപദം.

൨. ൨൮. അതിനാൽയോഹന്നാനും മാനുഷവൎഗ്ഗത്തിന്നും-അതിന്നാവശ്യത്തിന്നു കന്യകമാതാവായാൾ.

൨. ൨൯. പ്രതിവാക്യമായൊന്നും ചൊന്നില്ലസ്ത്രീ ശുദ്ധപുത്രം-

പ്രതിവാൎത്ഥംബോദുഃഖാംവചനവശംനീക്കി.

൨. ൩൦. അസാരനാരിയഥാ മുറയിട്ടില്ലതാനും-

അസാരകൎമ്മംകണ്ടിട്ടദ്രിവൽസാരന്നിന്നു.

൨. ൩൧. അതലമായ ഏമമക്ഷോഭ്യമെന്നു കാണാം-

അതളന്നീടുവതിന്നുപായമില്ലതാനും.

൨. ൩൨. സ്വാധികംബന്ധസിന്ധുവെന്നപോൽ നിറെഞ്ഞുള്ളിൽ-

സ്വാധികവ്യഥാതലം ബുദ്ധിയിലെത്തില്ലൂടാ.

൨. ൩൩. ജഗതീശപ്രാണൻ ശരീരം വിട്ടനേരം- ജഗതിവിറച്ചേറ്റം ഗ്രഹിക്കപ്പെട്ടുസൂൎയ്യൻ.

൨. ൩൪. ജന നീതിയെ വിട്ട മാനുഷകൎമ്മംകണ്ടു-

ജനനി മരിക്കാതെ മരിച്ചെന്നതെവേണ്ടു.

൨. ൩൫. അധികാൎയ്യനമതാലിറക്കിപുത്രശവം-

അധികാൎത്ഥ്യസ്ത്രീയായ കന്യകയതുംവച്ചു.

പൊരുൾ.

൨. ൨൮. അതിനാൽ യോഹന്നാനും മാനുഷവൎഗ്ഗത്തിന്നും- കന്യക മാതാവു ആകുവാൻ (ഇപ്രകാരം) ആവശ്യമായി.

൨. ൨൯. ഉത്തരമായിട്ടു ഒന്നും സ്നേഹപ്പെട്ട പുത്രനോടു ചൊല്ലിയില്ല. കണ്ണുനീരോടുകൂടിയ അമ്മയുടെ ദുഃഖത്താൽ പറവാൻ വശംകെട്ടുപോയി.

൨. ൩൦. കെല്പുകെടയപ്പെട്ട സ്ത്രീ എന്നപോലെ മുറയിട്ടതുമില്ല. അല്പന്മാരുടെ പ്രവൃത്തികണ്ടിട്ടു കല്ലുപോലെ ഉറപ്പായിനിന്നു.

൨. ൩൧. ആഴമുള്ള കയം ഇളകപ്പെടാത്തതെന്നു കാണാം. അതു അളക്കുന്നതിന്നു ഉപായവുമില്ല.

൨. ൩൨. എത്രയുമധികം വെള്ളം കെട്ടിനില്ക്കുന്ന സമുദ്രമെന്നപോലെ ഉള്ളിൽ നിറഞ്ഞ- തന്റെ അധികമായ ദുഃഖത്തിന്റെ ആഴം ബുദ്ധിയിൽ എത്തുകയില്ല.

൨. ൩൩. ത്രിലോകനാഥന്റെ ജീവൻ ശരീരത്തെ വേർപിരിഞ്ഞപ്പോൾ- ഭൂമി ഏറ്റം വിറച്ചു സൂൎയ്യൻ മറയപ്പെട്ടു.

൨. ൩൪. ജനങ്ങളുടെ നീതിയെ വിട്ടുള്ള മാനുഷരുടെ പ്രവൃത്തികണ്ടു മാതാവ മരിക്കാതെ മരിച്ചുയെന്നേവേണ്ടു.

൨. ൩൫. അധികാരിയുടെ അനുവാദത്താൽ പുത്രന്റെ ശവം ഇറക്കി ഏറിക്കപ്പെട്ട പീഡയുടെ കടൽ ആയ കന്യക അതുംവച്ചു.

| ഉദ്ധാരപദ്യം | ഭാവാൎത്ഥം. |
| --- | --- |
| വ. ൧൧൬. തദാലോകത്തിൽ ഭൂതസങ്കട മൊപ്പിക്കാമൊ- തദാലോചനാശ്രുക്കൾ സ്വപകാധിവാദികളായ്. | വ. ൧൧൬. ആ കാഴ്ചയാൽ ഉണ്ടായ സങ്കടം ഒപ്പിക്കാമൊ?-അപ്പോൾ കണ്ണിൽനിന്നുള്ള കണ്ണീരുകൾ തന്റെ ദുഃഖത്തെ അറിക്കുന്നവയായി. |
| വ. ൧൧൭. സാമാന്യദുഃഖാകരെ ഞെരാപ്പിക്കുമൊത്തിമാന്മാർ- സാമാന്യ കന്യാദുഃഖാവാക്കിലപരിചോദ്യം | വ. ൧൧൭. നേരിയായിട്ടുള്ള ദുഃഖം പീഡയുള്ളവര കരഞ്ഞ ഒപ്പിക്കും- മാന്യയായിരിക്കുന്ന കന്യകയുടെ ദുഃഖം വാക്കിനാൽ ഒതുക്കിക്കൂടാ. |
| വ. ൧൧൮. പ്രണദേശ്നാമാത്മാ ലാത്മാന്തൎഗ്ഗതത്തിങ്കൽ- പ്രണദമെന്നനൂനം മൃത്യുവാഗതദുഃഖം. | വ. ൧൧൮. മുറിവിന്റെ കാഴ്ച ഓൎത്താൽതന്റെ ഹൃദയത്തിന്റെ ഉള്ളിൽ മരണം വരുത്തുന്ന ദുഃഖത്തിന്നടുത്ത മുറിവ എന്ന നിശ്ചയപ്പെട്ടു. |
| വ. ൧൧൯. കരയില്ലാത്തകന്യസ്വപുത്രദേഹെമരം- കരയില്ലാത്ത ക്രൌൎയ്യകാരണചിഹ്നാംകണ്ടു. | വ. ൧൧൯. കരയില്ലാത്ത കന്യക തന്റെ പുത്രന്റെ ശരീരത്തുമ്മേൽ അറുതിയില്ലാത്ത കഠിനം കാരണത്താൽ ഉണ്ടായ അടയാളം കണ്ടു. |
| വ. ൧൨൦. പാദകരങ്ങളിലും ശരീരാംഗങ്ങളിലും- പാദകാരണമായ ശിരസ്സിൻ മുറിവുകൾ. | വ. ൧൨൦. കാൽകളിലും കൈകളിലും ശരീരത്തിന്റെഅംഗങ്ങളിലും പ്രകാശങ്ങൾക്ക കാരണമായ തലയുടെ മുറിവുകളും. |
| വ. ൧൨൧. കൈക്കയ്യുമെണ്ണിക്കണ്ടാ ദുഃഖാധിയോടു ദുഃഖം- കൈക്കയ്യുമില്ല നര വാക്കൊപ്പിക്കയുമില്ല. | വ. ൧൨൧. കയ്യും സൂക്ഷിച്ചു നോക്കിയാൽ ദുഃഖംകൊണ്ടുള്ള പീഡയെക്കാളും ദുഃഖം-മാനുഷവാക്കിനാൽ കയ്യുമില്ല, ഒപ്പിക്കയുമില്ല. |
| വ. ൧൨൨. കണ്ടകം തലയോടു തുളെച്ചു പുക്കവിധം- കണ്ടകമലർ തന്നിൽ മുൾമുനയാമക്കൈക്കൊണ്ടു. | വ. ൧൨൨. മുള്ളുകൾ തലയോടു തുളച്ചു കടന്നിരിക്കുന്നവിധം- കണ്ട തന്റെ ഹൃദയത്തിൽ മുള്ളിന്റെ മുന കൈക്കൊണ്ടു. |
| വ. ൧൨൩. പകലോനോടൊപ്പമാം നയനം രണ്ടുമിപ്പോൾ- പകലൊഴിഞ്ഞിട്ടുള്ള രാത്രിയിലകപ്പെട്ടു. | വ. ൧൨൩. സൂൎയ്യനോടു ശരിയാകുന്ന കണ്ണു രണ്ടും- ഈ സമയം പ്രകാശമില്ലാത്ത രാത്രിയിലകപ്പെട്ടു. |

